# വാക്കറിവ്

പുസ്തകം 2 • ലക്കം 1 • 2008 ഏപ്രിൽ–ജൂലായ്

# വാക്കറിവ്

മാസിക
2008 ഏപ്രിൽ-ജൂലായ്
പുസ്തകം 2 ലക്കം 1

പത്രാധിപർ
മനോജ്

വിലാസം
വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്- 678 506, പാലക്കാട് ജില്ല.
ഫോൺ : 04923-264331, 9446638940

ഡി.ടി.പി. & പ്രിന്റിങ്ങ്
എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

## ഉള്ളടക്കം

ആമുഖലേഖനം

# ചിതാഭസ്മത്തിൽ നിന്ന് ആകാശത്തിലേക്ക്

**മനോജ്**

കടലിന്റെ ആഴങ്ങളിലേക്ക് പ്രവേശിക്കുമ്പോഴാണ് അപാരതയുടെ സൗന്ദര്യം അനുഭവിക്കാനാകുക. ആഴം കുറഞ്ഞ കടൽ പ്രക്ഷുബ്ധത യാണ് ഉണ്ടാക്കുക. ബാഹ്യതലത്തിൽ പരിമിതമായ ജലജീവിതമാണ് കാണാനാകുക. ആകാശത്തിന്റെ അവസ്ഥയും ഇതുതന്നെയാണ്. ആഴ ങ്ങളിലേക്ക് നീളുന്ന അനന്തതയാണ് ആകാശത്തിന്റെ മഹത്വവും സൗന്ദര്യവും.

I

ഗ്രീക്ക് സാഹിത്യവും സംസ്കൃത സാഹിത്യവും വിഭിന്നമായ തലങ്ങളുടെ, ആഴത്തിന്റെയും ഉപരിതലത്തിന്റെയും ശേഖരമാണ്. മത പ്രമാണങ്ങളുടെ അതിരുകളിൽ സാഹിത്യത്തെ നിർണ്ണയിച്ച സംസ്കൃതം ജീവിതത്തെ സംബന്ധിച്ച മൗലികദർശനത്തെ, എഴുത്തുകാരന്റെ സ്വത്വബോധമുള്ള ജീവിതാവബോധത്തെ നിഷേധിക്കുകയാണ് ചെയ്തത്. പ്രമാണങ്ങൾ എല്ലാ മണ്ഡലങ്ങളിലും നിയതമായ ക്രമനിയമങ്ങളെ നിർമ്മി ക്കുന്നു. പ്രമാണങ്ങളെ പിൻതുടരുമ്പോൾ ഉൾക്കാഴ്ചയില്ലാത്ത യാന്ത്രിക സൃഷ്ടികൾ ഉണ്ടാകുന്നു. ഹൈന്ദവമതപ്രമാണങ്ങളെ സാഹിത്യവും സൗന്ദര്യദർശനവുമാക്കിയ സംസ്കൃത സാഹിത്യത്തിന് മനുഷ്യജീവിത ത്തിന്റെയും പ്രപഞ്ചത്തിന്റെയും ആഴങ്ങളിലേക്ക് പ്രവേശിക്കാൻ കഴി ഞ്ഞില്ല. പുരാണങ്ങളെയും ഇതിഹാസങ്ങളെയും ഉപജീവിച്ച് രചനകൾ നിർവ്വഹിക്കുമ്പോൾ സ്വാഭാവികമായും എഴുത്തുകാരൻ ദാർശനികശൂന്യത അനുഭവി ക്കുന്നു. വിധിയും പൂർവ്വാർജ്ജിത കർമ്മങ്ങളും സൃഷ്ടിച്ച ജന്മ പരമ്പരകളെ, മതദർശനത്തെ മറ്റൊരു വിധിദർശനമായി സ്വീകരിക്കാൻ സംസ്കൃത സാഹിത്യകാരൻ നിർബന്ധിതനാകുന്നു. ജീവിതത്തിന്റെ ഉൾ ക്കാഴ്ച നഷ്ടപ്പെട്ട സംസ്കൃതസാഹിത്യം ക്രമേണ ദാർശനികാന്വേഷണ മില്ലാത്ത മതദർശനത്തിന്റെ തുടർച്ചയായി. വിധിവിഹിതമായ ജീവിതത്തി ന്റെ പകർച്ച ഇങ്ങനെ സംസ്കൃതസാഹിത്യത്തിൽ ശുഭദായകമായ രംഗ മായി. മതപ്രമാണങ്ങളാണ് സംസ്കൃത സാഹിത്യത്തിന്റെ പ്രമേയത്തെയും സങ്കേതത്തേയും ഭാഷാവിന്യാസത്തേയും നിയന്ത്രിച്ചത്.

പ്രമേയങ്ങളെ പ്രമാണങ്ങളിൽ ഒതുക്കുമ്പോൾ സംഭവിക്കുക ആഴത്തിന്റെ അഭാവമാണ്. മനുഷ്യജീവിതത്തെ സംബന്ധിച്ച് ആഴങ്ങളിൽ എത്തിച്ചേരാനാകുക വ്യത്യസ്ത മനുഷ്യരേയും ജീവിതമണ്ഡലത്തെയും ആവിഷ്കരിക്കുമ്പോഴാണ്. ഉപരിതലക്കാഴ്കൾ ക്രമപ്പെടുത്തിയ രീതി ശാസ്ത്രം മാത്രമാണ്. വ്യത്യസ്ത ജീവിതാവസ്ഥകളെ നിഷേധിച്ച സംസ്കൃ ത സാഹിത്യം നാടകത്തെ – രൂപകം, പ്രകരണം – മതബദ്ധമായ സാങ്കേതി

കതയാക്കി. സങ്കേതത്തെ രചയിതാവ് നവീകരിക്കുക മാധ്യമത്തെ സംബന്ധിച്ച ആഴത്തിലുള്ള അറിവിലൂടെയാണ്. ആഴത്തിന്റെ നിഷേധം എല്ലാ മണ്ഡലങ്ങളിലുമുള്ള അന്വേഷണത്തിന്റെ അവസാനമാണ്. മഹാകാവ്യങ്ങളുടെ അധഃപതനവും പ്രമാണങ്ങളുടെ, മത ദർശനത്തിന്റെ സൃഷ്ടിയാണ്.

ജീവിതത്തിന്റെയും പ്രപഞ്ചത്തിന്റെയും നിഗൂഢതകളെ അന്വേഷിക്കാനുള്ള ആത്മത്വര നഷ്ടപ്പെട്ട സംസ്കൃത സാഹിത്യം വാക്കുകളുടെയും വാചകങ്ങളുടെയും ഉപരിതലത്തെ അന്വേഷണ വിധേയമാക്കി. പൊതുസമൂഹത്തിന്റെ ജീവിതമോ ഭാഷയോ അല്ല സംസ്കൃതസാഹിത്യം സ്വീകരിച്ചത്. വരേണ്യബ്രാഹ്മണഭാഷയും അവരുടെ മതദർശനവുമാണ്. അതുകൊണ്ട് സംസ്കൃതസാഹിത്യത്തിൽ നിന്ന് പൊതുജീവിതവും പൊതുഭാഷയുടെ ആർജ്ജവവും നഷ്ടപ്പെട്ടു. അതോടെ വികാസപരിണാമങ്ങളില്ലാത്ത അടഞ്ഞ അവസ്ഥ സംസ്കൃതത്തിന്റെ സ്ഥിതിവിശേഷമായി. വിഷയത്തിലെ വൈവിധ്യത്തെയും സങ്കേതത്തിലെ മൗലികതയെയും ഭാഷയിലെ സാങ്കേതികവികാസത്തെയും നിഷേധിച്ച സംസ്കൃത സാഹിത്യം ഛന്ദസ്സും അലങ്കാരവും ധ്വനിയും ശൃംഗാരവുമായി വാക്കുകളുടെ ഉപരിതലത്തിൽ അഭ്യാസങ്ങൾ നടത്തി.

ഭാഷയുടെ മൂലസ്രോതസ്സ് വാമൊഴിയാണ്. വാമൊഴിയുടെ വക്താക്കളായ സാമാന്യജനത്തെയാണ് സംസ്കൃത സാഹിത്യം പുറന്തള്ളിയത്. ജനജീവിതത്തെയും വാമൊഴിയേയും ഉപേക്ഷിച്ച സംസ്കൃതസാഹിത്യം ആഴത്തെ അവഗണിച്ച് ഉപരിതലത്തിലെ യാന്ത്രികതയെ സ്വീകരിച്ചു. ആഴത്തിന്റെ അഭാവവും മതപ്രമാണങ്ങളുടെ ആധിപത്യവുമാണ് സംസ്കൃത സാഹിത്യത്തിന്റെ നാശത്തിനു കാരണം.

## II

പ്രത്യക്ഷത്തിൽ ഊന്നിയ സഞ്ചാരങ്ങൾ ആഴത്തിന്റെ തിരിച്ചറിവിലാണ് അവസാനിക്കുക. പ്രത്യക്ഷം വ്യത്യസ്ത ജനജീവിതത്തെയും പ്രപഞ്ചത്തെയും കുറിച്ച് അറിവു നൽകുന്നു. അതോടെ സമഗ്രജ്ഞാനവും ലഭിക്കുന്നു. ഈ സമഗ്രതയാണ് സാഹിത്യാദികലകളിലെ ആഴം. ആഴത്തിലേക്കെത്തിച്ചേരുന്ന ഏതൊരു സർഗ്ഗാത്മക വ്യക്തിത്വവും സ്വത്വബോധമുള്ള മൗലികതയിലേക്ക് പ്രവേശിക്കുന്നു. പ്രമാണബദ്ധമായ സംസ്കൃത സാഹിത്യം ആഴത്തെ, സമഗ്രാവബോധത്തെ നിഷേധിച്ച് യാന്ത്രികമായപ്പോൾ പ്രത്യക്ഷം വികാസപരിണാമങ്ങളെ ഉൾക്കൊണ്ട് നിരന്തരം വികസിച്ചു. പ്രത്യക്ഷത്തിന്റെ സജീവതയെ ഉൾച്ചേർത്ത ഗ്രീക്ക് സാഹിത്യം ഉപരിതലക്കാഴ്ചകളിൽ നിന്ന് ജീവിതത്തിന്റെ സമഗ്രതയിലേക്ക് എത്തിച്ചേർന്നു. തന്മൂലം സൂക്ഷ്മത്തിലും സ്തൂലത്തിലും വ്യാപരിക്കാൻ ഗ്രീക്ക് സാഹിത്യത്തിനു കഴിഞ്ഞു. ജീവിതത്തെയും പ്രപഞ്ചത്തെയും വ്യാഖ്യാനിച്ച് പുതിയ കണ്ടെത്തലുകൾ നടത്തിയവർ ഭാഷയേയും സങ്കേതത്തെയും നിരന്തരം നവീകരിച്ചു.

പ്രത്യക്ഷത്തെ, സാമാന്യജനത്തെ മാർഗ്ഗദർശകമാക്കിയ ഗ്രീക്ക് സാഹിത്യം ജീവിതത്തിന്റെയും പ്രപഞ്ചത്തിന്റെയും പ്രസക്തിയെ

അന്വേഷിച്ചു. അന്വേഷണത്തിന്റെ അവസാനിക്കാത്ത ചോദ്യങ്ങളാണ് അവർ ഉയർത്തിയത്. ആഴങ്ങളുടെ തുടർച്ചകൾ തീർത്ത കണ്ടെത്തലുകളാണ് ഗ്രീക്ക് ട്രാജഡികൾ. ട്രാജഡികൾ ജീവിതം എന്താണെന്നും എന്തിനാണെന്നും അന്വേഷിക്കാൻ ഓരോരുത്തരെയും പ്രേരിപ്പിക്കുന്നു. ഉപരിതല കാഴ്ചകൾ മുൻനിശ്ചയങ്ങളിൽ വായനക്കാരെ ബന്ധിക്കുമ്പോൾ ആഴം സ്വാതന്ത്ര്യത്തിന്റെ തുറസ്സിലേക്ക് അവനെ/അവളെ എത്തിക്കുന്നു. ഇത് ഭാഷയുടെ ഉപരിതലത്തെ ഭേദിക്കുന്ന സർഗ്ഗാത്മക വ്യക്തിത്വത്തിന്റെ സ്വത്വസ്ഥാപനമാണ്. ഇതേ സ്വത്വബോധമാണ് ആഴത്തെ തിരിച്ചറിയുമ്പോഴും സ്ഥാപിക്കപ്പെടുന്നത്.

III

വീനസ്സിന്റെ പ്രതിമ വെളിപ്പെടുത്തുന്നത് തൃമാനങ്ങൾക്കപ്പുറത്തുള്ള ആഴത്തെയാണ്. പ്രാചീന ഗ്രീക്ക് സംസ്കാരത്തിന്റെ രാഷ്ട്രീയ, സാമൂഹ്യപരിസരത്തെ വീനസ്സിന്റെ പ്രതിമയിൽ നിന്ന് നമുക്ക് കണ്ടെത്താം. സാമ്പത്തികഘടന സൃഷ്ടിച്ച സംസ്കാരമാണ് വീനസ്സിന്റെ ലാവണ്യ പരിസരം. വ്യത്യസ്തജനവിഭാഗങ്ങളിലേക്കും ജീവിതത്തിലേക്കും ഗ്രീക്ക് ശില്പകല കടന്നുചെന്ന് ആഴത്തിന്റെ ദാർശനികതയെ വെളിപ്പെടുത്തുന്നു. ഭാരതീയ ശില്പകലയുടെ പരിസരം തികച്ചും വിഭിന്നമാണ്. ഉപരിതലത്തെ, പ്രമാണങ്ങളെ മാത്രമാണ് ഭാരതീയ ശില്പകല ആശ്രയിക്കുന്നത്. ഭക്തിയും ശൃംഗാരവും പ്രതിമകളായി ജീവചൈതന്യമില്ലാതെ വിറങ്ങലിച്ചു നിൽക്കുന്ന അവസ്ഥ. പ്രമേയം, ഇതിഹാസവും പുരാണങ്ങളുമാണ്. ആഴത്തെ നിഷേധിച്ച ഭാരതീയ ശില്പകല ബാഹ്യതലത്തിലെ അളവുക്രമങ്ങളിലും രസഭാവങ്ങളിലും പൂർണ്ണത നേടി. തൃമാനങ്ങളിൽ നിന്ന് മുന്നേറാൻ ഭാരതീയ ശില്പകലക്കു കഴിഞ്ഞില്ല. ഇതിനു കാരണം മതബദ്ധമായ പ്രമാണങ്ങൾതന്നെയാണ്. സാമാന്യജനജീവിതത്തിന്റെ നിരാസം സംസ്കൃത സാഹിത്യത്തെ നിശ്ചലമാക്കിയതുപോലെ ഭാരതീയ ശില്പകലയെയും വികാസപരിണാമങ്ങൾ ഇല്ലാത്ത അവസ്ഥയിലെത്തിച്ചു.

ഇത്തരം ദുരന്താവസ്ഥയെയാണ് ഭാരതീയ ചിത്രകലയും നേരിട്ടത്. പ്രമാണബദ്ധമായ മതാനുസാരിയായ ഭാരതീയ ചിത്രകല പ്രാചീന സംസ്കാരത്തിന്റെ പുരാവസ്തുവാണ്. ജൈവചൈതന്യം നഷ്ടപ്പെട്ട ഭാരതീയ ചിത്രകല ആവർത്തനവിരസമായ ഉപരിതലക്കാഴ്ചകളെയാണ് നല്കുക. വിഷയവും ഭാവവും മുൻനിശ്ചയപ്പടിയായതോടെ തൃമാനങ്ങളിലൊതുങ്ങി. ഭക്തിയും ശൃംഗാരവും ഇതിഹാസപുരാണങ്ങളും നിറഞ്ഞ ഭാരതീയ ചിത്രകല പ്രാഥമിക നിറങ്ങളുടെ അനുഷ്ഠാനമായി. ആഴത്തിന്റെ അഭാവം നിറങ്ങളുടെ നവീന വിന്യാസങ്ങളെ ഇല്ലാതാക്കി. കേരളീയ ചുവർചിത്രങ്ങൾ പ്രാകൃതനിറങ്ങളുടെ ഭക്തിസാന്ദ്രമായ ആവിഷ്കാരമാണ്. കൊട്ടാരങ്ങളിലെ ഭോഗ, ശൃംഗാര രചനകളും മതദർശനത്തിന്റെ സൗന്ദര്യഛായകൾ തന്നെയാണ്. ഇവിടെയും ആഴത്തിന്റെ അഭാവമാണ്. സർഗ്ഗാത്മകതയുടെ നാശത്തിനും കാരണം.

രജപുത്ര ചിത്രകല രേഖീയതയുടെ പ്രത്യേകതകൾകൊണ്ട് ശ്രദ്ധ

ആകർഷിക്കുമെങ്കിലും ആഴത്തിന്റെ അഭാവം കാഴ്ചകളെ വിരസമാക്കുന്നു. മതപ്രമാണങ്ങളുടെ ദണ്ഡനീതികൾ സർഗ്ഗാത്മകതയെ ജാതീയ ഉൽപ്പന്നമാക്കി. ജാതിപ്പണിത്തരങ്ങൾ നൂറ്റാണ്ടുകളായി വ്യതിയാനങ്ങളില്ലാതെ നിർമ്മിച്ചുകൊണ്ടിരിക്കുകയാണല്ലോ.

മുഗൾ കാലഘട്ടത്തിൽ പേർഷ്യൻ സംസ്കാരത്തെ ഉൾക്കൊണ്ട് വികസിച്ച 'ഹവേലി' ചിത്രങ്ങൾ ഭാരതീയ ചിത്രകലയെ പരിണാമത്തിന് വിധേയമാക്കി. ഹവേലി ചിത്രകലയാണ് ഭാരതീയ ചിത്രകലയിലേക്ക് സാമാന്യജീവിതത്തേയും പുത്തൻ നിറക്കൂട്ടുകളേയും കൊണ്ടുവരുന്നത്. ഹവേലി ചിത്രങ്ങൾ സ്ഥലത്തേയും കാലത്തേയും സാമൂഹ്യാവസ്ഥയേയും രാഷ്ട്രീയ സാമ്പത്തികഘടനയേയും വ്യക്തമാക്കുന്നു. ചിത്രപരിധിയിലേക്ക് മനുഷ്യജീവിതം കടന്നുവരുന്നതോടെ മാധ്യമത്തെയും ജീവിതാവബോധത്തെയും നവീകരിക്കാൻ ചിത്രകാരൻ നിർബന്ധിതനായി.

യൂറോപ്യൻ ചിത്രകലയും ശില്പകലയും പ്രത്യക്ഷത്തിന്റെ മതപ്രമാണങ്ങളെ, ക്രൈസ്തവതയെ, കേന്ദ്രീകരിച്ചാണ് നവോത്ഥാന കാലഘട്ടം വരെ നിലനിന്നത്. ക്രൈസ്തവമതം ശില്പകലയേയും ചിത്രകലയേയും ഉപരിതല കാഴ്ചയാക്കുന്നുണ്ട്. നവോത്ഥാനത്തിന്റെ വരവോടെ പ്രത്യക്ഷത്തിന്റെ മതപ്രമാണങ്ങളെ ഉപേക്ഷിച്ച യൂറോപ്യൻ സർഗ്ഗാത്മകത ഉപരിതലത്തെ ത്യജിച്ച് ആഴങ്ങളിലേക്ക് പ്രവേശിച്ചു. അതോടെ സ്വത്വബോധവും ജീവിതാവ ബോധവും യൂറോപ്യൻ സർഗ്ഗാത്മകതയുടെ സവിശേഷതയായി.

പേർഷ്യൻ ചിത്രകല നല്കിയ പരിവർത്തനത്തിന്റെ തുടർച്ചയാണ് കൊളോണിയൽ കാലഘട്ടത്തിലും സംഭവിച്ചത്. എക്കാലത്തും ചിത്രകലയാണ് സർഗ്ഗാത്മക പ്രതിസന്ധികളെ ആദ്യം ഏറ്റെടുക്കുന്നത്. ചായക്കൂട്ടുകളും വരയുടെ സങ്കേതവും മറ്റ് മാധ്യമങ്ങളെ അവഗണിച്ച് സ്വന്തം തനിമ നിലനിർത്തി.

പാരമ്പര്യകാഴ്ചകളെ ആവിഷ്കരിച്ച ഭാരതീയ ചിത്രകലയെ കൊളോണിയലിസത്തിന്റെ നവോത്ഥാനമണ്ഡലത്തിലേക്ക് എത്തിച്ച ചിത്രകാരനാണ് രാജാരവിവർമ്മ. നവോത്ഥാനസങ്കല്പങ്ങൾ നൽകിയ ആഴത്തെക്കുറിച്ചുള്ള അറിവാണ് അദ്ദേഹത്തിന്റെ ചിത്രരചനയുടെ അടിത്തറ. എങ്കിലും പാരമ്പര്യത്തിന്റെ പരപ്പിനെ പൂർണ്ണമായും ഉപേക്ഷിക്കാൻ രവിവർമ്മയ്ക്ക് കഴിഞ്ഞില്ല. സാമാന്യ ജനജീവിതവും സാമൂഹ്യ, സാമ്പത്തികാവസ്ഥയും രാഷ്ട്രീയ പരിസരവും രവിവർമ്മയുടെ ചിത്രങ്ങളിലേക്ക് കടന്നുവരുന്നത് ആഴത്തിന്റെ അവബോധം കൊണ്ടാണ്. പരിഷ്കരിച്ച മാധ്യമപരിസരം, നവീനമായ നിറക്കൂട്ട്, സ്വത്വബോധമുള്ള ജീവിതദർശനം ഇവ രാജാരവിവർമ്മയുടെ പ്രത്യേകതകളാണ്. ഇത് ആഴത്തെ അറിഞ്ഞവന്റെ സർഗ്ഗാത്മകമായ വിസ്ഫോടനമാണ്. എങ്കിലും മതബദ്ധമായ പരപ്പിൽ നിന്ന്, ഉപരിതല കാഴ്ചയിൽ നിന്ന് അദ്ദേഹം പൂർണ്ണമായും രക്ഷപ്പെടുന്നുമില്ല.

ആധുനിക ഭാരതീയ ചിത്രകല ആഴത്തിന്റെ ദാർശനികതയെയല്ല

അതിന്റെ സാങ്കേതികതയെ ആണ് അനുകരിക്കുന്നത്. ചിത്രകല ഭാഷാതീതമായി സംവദിക്കുന്ന മാധ്യമമാണ്. അപ്പോൾ ഓരോ ചിത്രങ്ങളും നമ്മോടു പറയുന്നത് പരിമിതികളെ ലംഘിച്ച് ലോകത്തോടു മുഴുവൻ സംവദിക്കാനാണ്. ഇതിന് ആഴത്തെക്കുറിച്ചുള്ള തിരിച്ചറിവാണ് അത്യാവശ്യം.

IV

മതപ്രമാണങ്ങൾ സൃഷ്ടിച്ച ഉപരിതലത്തിൽ തന്നെയാണ് ഭാരതീയ ക്ലാസ്സിക്കൽ സംഗീതത്തിന്റെ, പ്രത്യേകിച്ച് കർണ്ണാടക സംഗീതത്തിന്റെ സ്ഥാനം. സർഗ്ഗാത്മകമായ നവീകരണത്തെയും സ്രഷ്ടാവിന്റെ സ്വത്വത്തെയും നിഷേധിക്കുന്ന കർണ്ണാടക സംഗീതം പൂർവ്വ മാതൃകകളെ ഗതിമാറ്റങ്ങളില്ലാതെ അനുസരിക്കുന്നു. സ്വത്വബോധവും മൗലികമായ സർഗ്ഗാത്മകതയുമുള്ള ഗായകൻ കർണ്ണാടക സംഗീതത്തിനു ആവശ്യമില്ല. ഒരു ഗായകന്റെ അഭാവം കർണ്ണാടക സംഗീതത്തിൽ സർഗ്ഗാത്മകമായ വിടവുണ്ടാക്കുന്നില്ല. മതബദ്ധമായ കലയുടെ ദയനീയാവസ്ഥയാണിത്.

മറ്റു ഭാരതീയ കലകളെപ്പോലെ കർണ്ണാടക സംഗീതവും മത കേന്ദ്രീകൃതമാണ്. ഹൈന്ദവത നിശ്ചയിച്ച ദൂരപരിധിയിലാണ് കർണ്ണാടക സംഗീതം ആലപിക്കപ്പെടുന്നത്. ഭക്തിയും ശൃംഗാരവുമാണ് പ്രമാണങ്ങൾ. സ്വരവിന്യാസങ്ങൾക്കും ആരോഹണ അവരോഹണങ്ങൾക്കും നിശ്ചിത പാഠങ്ങളുണ്ട്. പരിഷ്കരിക്കുകയോ നവീകരിക്കുകയോ അല്ല പൂർവ്വമാതൃ കകളെ ആവർത്തിക്കുകയാണ് ഓരോ കർണ്ണാടക സംഗീതജ്ഞനും ചെയ്യു ന്നത്. കർണ്ണാടക സംഗീതം ആഴത്തിന്റെ അഭാവത്തിൽ പരിസരബോധ ത്തെ കൈയൊഴിച്ചു. അതിന്റെ തിക്തഫലമായി സർഗ്ഗാത്മകവ്യക്തിത്വ ങ്ങളും നവീനമായ കണ്ടെത്തലുകളും ഇല്ലാതായി. ജനസാമാന്യത്തിന്റെ അഭാവം, ജീവിതശൂന്യത കർണ്ണാടക സംഗീതത്തെ പ്രാചീനാവസ്ഥയിൽ ത്തന്നെ വിറങ്ങലിച്ചു നിർത്തുന്നു.

പരിവർത്തന വിമുഖത ഉപരിതലക്കാഴ്ചയുടെ പ്രത്യേകതയാണ്. സമസ്തമണ്ഡലങ്ങളേയും പരിവർത്തനരഹിതമാക്കുക ബ്രാഹ്മണ്യത്തിന്റെ ലക്ഷ്യവുമായി. പരിവർത്തനങ്ങളില്ലാത്ത സമൂഹത്തിലാണ് ബ്രാഹ്മണാധി പത്യവും ജാതിസമ്പദ്ഘടനയും സംരക്ഷിക്കപ്പെടുക. പൂർവ്വജന്മാർജ്ജിത കർമ്മഫലവും വിധിയും മായയുമായ ജീവിതത്തെ മാറ്റിപ്പണിയാനും ചോദ്യം ചെയ്യാനുമുള്ള അവസരങ്ങളെ ഹൈന്ദവത, ബ്രാഹ്മണ്യം നിഷേധിക്കുകതന്നെ ചെയ്തു.

പേർഷ്യൻ സംഗീതത്തിന്റെയും ഭാരതീയ ക്ലാസ്സിക്കൽ സംഗീത ത്തിന്റെയും സംയോഗമാണ് ഹിന്ദുസ്ഥാനി സംഗീതം. കർണ്ണാടക സംഗീതം സർഗ്ഗാത്മക വ്യക്തിത്വങ്ങളെ നിരസിച്ച് ക്രമങ്ങളുടെ ആവർത്തന മായപ്പോൾ ഹിന്ദുസ്ഥാനി സംഗീതം മൗലികമായ കണ്ടെത്തലുകളും സർഗ്ഗാ ത്മക വ്യക്തിത്വങ്ങളുമായി വികസിച്ചു. ഇതിനവരെ സഹായിച്ചത് പേർഷ്യൻ പാരമ്പര്യത്തിലെ ആഴത്തിന്റെ അവബോധമാണ്. വ്യക്തിസ്വത്വവും സർഗ്ഗാ

ത്മകതയും ഹിന്ദുസ്ഥാനി സംഗീതത്തിന്റെ അവിഭാജ്യഘടകമാണ്. പ്രത്യക്ഷത്തിൽ നിന്ന് അനുമാനത്തിലും തുടർന്ന് പ്രമാണത്തിലും എത്തിച്ചേരുന്ന സെമിറ്റിക് മാർഗ്ഗമാണ് ഹിന്ദുസ്ഥാനി സംഗീതത്തിന്റെ മതദാർശനികത. ഭൗതികതയെ തന്ത്രപൂർവ്വം നിഷേധിച്ച് പ്രമാണത്തെയും അനുമാനത്തെയും ഉണ്ടാക്കിയ ബ്രാഹ്മണ്യം യാഥാർത്ഥ്യത്തിൽ ചെയ്തത് അവരുടെ ഭൗതിക സുഖസമൃദ്ധികളെ സംരക്ഷിക്കുകയാണ്. ഇതിനുവേണ്ടി അവർ സമസ്ത മണ്ഡലങ്ങളെയും നിശ്ചലമാക്കി, പരിവർത്തനവിരുദ്ധമാക്കി. ഭാരതീയ കലകൾ എല്ലാം തന്നെ ഹൈന്ദവ ദാർശനികതയുടെ, ബ്രാഹ്മണാധിപത്യത്തിന്റെ പ്രയോഗമുറകളാണ്. പരിവർത്തനരഹിതമായ സമൂഹത്തിലെ വരേണ്യവർഗ്ഗത്തിന് ആസ്വദിക്കാനുള്ള വിവിധതരം വിഭവങ്ങൾ.

ഹിന്ദുസ്ഥാനി സംഗീതം സ്ഥലത്തെയും കാലത്തെയും സർഗ്ഗാത്മക വ്യക്തിത്വങ്ങളെയും ഉൾക്കൊണ്ട് അനേകം മാറ്റങ്ങൾക്ക് വിധേയമായി. ഘരാനകളെ പരിശോധിച്ചാൽ സ്വത്വബോധമുള്ള സർഗ്ഗാത്മക വ്യക്തിത്വങ്ങളെ നമുക്കു കണ്ടെത്താൻ കഴിയും. സാമ്പ്രദായി കതയെ നിഷേധിച്ച് പുത്തൻ കണ്ടെത്തലുകൾ നടത്തിയ വ്യക്തികളു ടെയും കുലത്തിന്റെയും പേരിലാണ് ഘരാനകൾ അറിയപ്പെടുക. ചിലപ്പോൾ അത് സ്ഥലനാമവുമാകാം. വീണ്ടും പരിണമിക്കാനുള്ള സാധ്യതകളാണ് ഘരാനകളുടെ സവിശേഷത. സംഗീതത്തിലെ ആഴം സാങ്കേതികതയുടെ മുന്നേറ്റവും വ്യത്യസ്ത വിഷയങ്ങളും ജീവിതാവബോധവുമാണ്. ഉപരിതലത്തിൽ രമിക്കുന്ന കർണ്ണാടക സംഗീതം ആസ്വാദകനെ ഭക്തിയിലും ശൃംഗാരത്തിലും ഒതുക്കുന്നു. ഹിന്ദുസ്ഥാനി സംഗീതം ജീവിതത്തെയും പ്രപഞ്ചത്തെയും സമഗ്രതയോടെ ദർശിക്കുന്നു.

പാശ്ചാത്യ സംഗീതത്തിന് പ്രത്യക്ഷം നല്കിയ വ്യത്യസ്തമായ മാനങ്ങളാണുള്ളത്. ബിഥോവന്റെയും മൊസാർട്ടിന്റെയും സംഗീതം അവരുടെ സർഗ്ഗാത്മക സ്വത്വത്തിന്റെ ആവിഷ്കാരമാണ്. ഒരാളുടെ അഭാവത്തെ മറ്റൊരാളെക്കൊണ്ട് നികത്താനാവില്ല. പുതുതായി പാശ്ചാത്യ സംഗീത്യ ലോകത്തിലേക്ക് പ്രവേശിക്കുന്നവർ അവരുടെ സർഗ്ഗാത്മക വ്യക്തിത്വത്തെ നവീനമായ കണ്ടെത്തലോടെ സ്ഥാപിക്കുന്നു. ജാസും, റാപ്പും പരപ്പിന്റെ സൃഷ്ടിയല്ല. ആഴത്തിന്റെ തിരിച്ചറിവാണ്.

## V

ഭാരതീയ സൗന്ദര്യസങ്കല്പങ്ങൾ പ്രാചീനകലകളെയെല്ലാം ദേശിയും മാർഗ്ഗിയുമായി വിഭജിക്കുന്നു. ദേശി പ്രാകൃതമായ, കീഴാളന്റെ സർഗ്ഗാത്മകതയാണ്. മാർഗ്ഗി നിയതമായ ചട്ടക്കൂടും സാധകനിയമങ്ങൾക്ക് വിധേയവുമാണ്. വ്യത്യസ്ത ജീവിതാവസ്ഥകളെ ദേശി ഉൾക്കൊള്ളുന്നെങ്കിലും ജാത്യാചാരങ്ങളുടെ ഭാഗമായതിനാൽ അടഞ്ഞ അവസ്ഥയിൽ ഇപ്പോഴും തുടരുന്നു. മാർഗ്ഗിയാകട്ടെ ഹൈന്ദവ, ബ്രാഹ്മണ താല്പര്യങ്ങളെ സംരക്ഷിച്ച് എപ്പോഴും മാറ്റങ്ങളുടെ നേർക്ക് മുഖംതിരിക്കുന്നു. ബ്രാഹ്മണ്യത്തിന്റെ അടിസ്ഥാനദർശനങ്ങളായ കർമ്മവാദവും വിധിസങ്കല്പങ്ങളും മായയും മാർഗ്ഗിയെ ആന്തരികമായി നിയന്ത്രിക്കുന്നു. കർമ്മപരമ്പരയായും

വിധിയുമായ ജീവിതത്തെ ആർക്കും മാറ്റിത്തീർക്കാനാവില്ല. ജീവിത ത്തെ ചോദ്യം ചെയ്യലുകളില്ലാതെ അനുസരിക്കുകയും വരും ജന്മത്തിനു വേണ്ട സുകൃതം ചെയ്യുകയുമാണ് യഥാർത്ഥ ഹിന്ദുവിന്റെ, ജാതീയതയുടെ ലക്ഷ്യം. മായയെ പരിത്യജിക്കുക, സന്യസിക്കുക ബ്രാഹ്മണർക്ക് മാത്രം വിധിക്കപ്പെട്ടതാണ്. മറ്റുള്ളവർ മായാബദ്ധമായ ലോകത്തിലെ എന്തിനെയും സ്വീകരിക്കാം. ഇത്തരം ജാതികേന്ദ്രീകൃതമായ സാമൂഹ്യാവസ്ഥയും സാമ്പത്തികഘടനയും 'നിഷ്കാമമായി' പണിയെടുക്കാനാണ് കീഴാളരോട് ആവശ്യപ്പെടുന്നത്. ജാത്യാചാരങ്ങളുടെ, ജാതിഘടന യുടെ ലംഘനമാണ് സംഭവിക്കുന്നതെങ്കിൽ ജാതിധർമ്മം പുനഃസ്ഥാപിക്കാ നായി ദൈവം അവതരിക്കുകയും ചെയ്യും.

ബ്രാഹ്മണ്യത്തെ കേന്ദ്രീകരിച്ച ഇത്തരം ദാർശനിക സമീപനങ്ങൾ പരിവർത്തനത്തെ മനുഷ്യരിൽ നിന്ന് അടർത്തിമാറ്റി ദൈവത്തെ ഏൽപ്പിക്കുന്ന നിലപാടുകളാണ്.

ഭാരതീയ സാഹിത്യത്തിന്റെയും ഇതരകലകളുടെയും ഗൂഢോദ്ദേശ്യം തന്നെയാണ് സാമ്പ്രദായിക നൃത്തത്തിനുമുള്ളത്. ഭക്തിയും ശൃംഗാരവുമാണ് അംഗീകൃത ആംഗ്യചേഷ്ടകളും വിഷയവും. പശ്ചാത്തലത്തിൽ പുരാണങ്ങളും ഇതിഹാസങ്ങളുമുണ്ട്. മോഹിനിയാട്ടം ശൃംഗാര പ്രധാനമായത് ബ്രാഹ്മണ്യത്തിന്റെ പൂർവ്വനിശ്ചയങ്ങൾ മൂലമാണ്. ഭരത നാട്യവും കുച്ചിപ്പുടിയും കഥക്കും ഭക്തിസാന്ദ്രമായത് ബ്രാഹ്മണ്യത്തിന്റെ മറ്റൊരു മുഖത്തെ പ്രദർശിപ്പിക്കുന്നു.

പാശ്ചാത്യനാട്യ പ്രകരണങ്ങൾ ഉപരിതലത്തിലല്ല സർഗ്ഗാത്മകതയെ കണ്ടെത്തുന്നത്, ആഴത്തിലാണ്. പ്രമാണങ്ങളെ നിഷേധിക്കലാണ് അവിടെ സർഗ്ഗാത്മകത ചെയ്യുന്നത്. ആഴത്തിന്റെ അറിവ് ഓരോ മണ്ഡലങ്ങളെയും പാശ്ചാത്യപരിസരത്തിൽ പുതുക്കിപ്പണിയുന്നു.

## VI

മുഗളന്മാരുടെ അധീശത്വത്തോടെ അധികാരവുമായുള്ള സംസ്കൃതത്തിന്റെ വേഴ്ച അവസാനിച്ചു. ബ്രാഹ്മണകേന്ദ്രങ്ങളിൽ ഒതുങ്ങി മതാചാരമായ സംസ്കൃതത്തെ കാലം യഥാവിധി സംസ്കരിച്ചു. ഇതിനു കാരണം ബ്രാഹ്മണ്യത്തിന്റെ ഭൗതികതാല്പര്യങ്ങളാണ്. മാറിയ അവസ്ഥയെ യുക്തം പോലെ ഉപയോഗിച്ച ബ്രാഹ്മണ്യം 'അള്ളോപനിഷത്ത്' എഴുതി സ്വന്തം സുരക്ഷിതത്വം ഉറപ്പാക്കി. അതോടെ മുഗൾ അധികാരഘടനയിൽ സ്ഥാനമുറപ്പിക്കാനും ബ്രാഹ്മണർക്ക് കഴിഞ്ഞു. പിന്നീട് ബ്രിട്ടീഷുകാർ ഭരിച്ചപ്പോൾ ബ്രാഹ്മണർ കോളനിവൽക്കരണത്തിന്റെയും ഇംഗ്ലീഷിന്റെയും വക്താക്കളായി. അങ്ങനെ അവർ എക്കാലത്തും അധികാരത്തിന്റെ ഭാഗമായി ഉന്നതസ്ഥാനങ്ങളെ അവരോധിച്ചു. അപ്പോഴും അവർ ഹൈന്ദവ ജാതീയ സാമ്പത്തികഘടനയിലെ പ്രമുഖരായി നിലനിന്നു.

മുഗൾ സാമ്രാജ്യത്തിന്റെ വ്യാപ്തി വർദ്ധിച്ചതോടെ അവരുടെ മതവും സംസ്കാരവും ജനങ്ങളിലേക്ക് ഇറങ്ങിച്ചെന്നു. നൂറ്റാണ്ടുകളായി അധഃകൃതരായി ജീവിച്ച കീഴാളർ ഇസ്ലാമിന്റെ ആന്തരിക സാഹോദര്യ

ത്തിൽ ആകൃഷ്ടരായി. തുടർന്ന് വമ്പിച്ച മതപരിവർത്തനങ്ങൾ നടക്കുന്നു. ഇതിന് മുഗളന്മാരുടെ ഒത്താശയുമുണ്ടായി. കീഴാളന്റെ ഇസ്ലാമിലേക്കുള്ള പരിവർത്തനം ജാതീയതയേയും ഹൈന്ദവ സാമ്പത്തികഘടനയേയുമാണ് ബാധിച്ചത്. മതപരിവർത്തനത്തിന്റെ അപകടസാദ്ധ്യത മനസ്സിലാക്കിയ ബ്രാഹ്മണ്യം കീഴാളനെ ജാതീയ പരിസരത്തിൽ തന്നെ നിലനിർത്താൻ വേണ്ടി ഭക്തിപ്രസ്ഥാനം ആരംഭിക്കുന്നു. അതുവരെ അവർണ്ണൻ കുലദൈവങ്ങളേയും നാട്ടുദൈവങ്ങളേയും മാത്രമാണ് ആരാധിച്ചിരുന്നത്. അതിനുള്ള അനുവാദമാണ് ബ്രാഹ്മണർ അവർക്ക് നല്കിയിരുന്നത്. സമസ്ത ലോകത്തിന്റെ അധിപതിയായ ദൈവത്തെ കീഴാളൻ അറിയുന്നത് ഭക്തിപ്രസ്ഥാനത്തിൽ കൂടെയാണ്. ഭക്തിപ്രസ്ഥാനം ബ്രാഹ്മണൻ അവർണ്ണന് അനുവദിച്ചുനൽകിയ പ്രപഞ്ച ദൈവത്തിലേക്കുള്ള മാർഗ്ഗ മാണ്. മതപരിവർത്തനത്തെ പ്രതിരോധിക്കാനുള്ള മാർഗ്ഗത്തെയാണ് അവർ കണ്ടെത്തിയത്. എങ്കിലും ഭക്തിപ്രസ്ഥാനം പ്രാദേശികഭാഷകൾക്ക് കനത്ത സംഭാവനകൾ നല്കി. സാഹിത്യം മുകൾതട്ടിൽ നിന്ന് അവർണ്ണരി ലേക്കിറങ്ങി വരികയും ഭാഷയെ നവീകരിക്കുകയും ചെയ്തു.

മേൽപ്പറഞ്ഞ സാഹചര്യത്തിലാണ് തുഞ്ചത്തെഴുത്തച്ഛൻ ഭക്തിപ്രസ്ഥാനവുമായി മലയാളത്തിൽ കടന്നുവരുന്നത്. മതം അനുവദിച്ച പരിധികളെ, ബ്രാഹ്മണ്യപ്രമാണങ്ങളെ അദ്ദേഹം വിനയത്തോടെ സ്വീകരിച്ചു. സാമാന്യജനത്തെയോ അവരുടെ ജീവിതത്തെയോ എഴുത്തച്ഛൻ രചനാവിഷയമാക്കുന്നില്ല.

മലയാളകാവ്യ സമ്പ്രദായത്തെയും സൗന്ദര്യസങ്കല്പത്തെയും മാറ്റിപ്പണിത, ആഴത്തിന്റെ പ്രസക്തി ഉൾക്കൊണ്ട കവിയാണ് കുഞ്ചൻ നമ്പ്യാർ. സാമ്പ്രദായികതയെ ധിക്കരിക്കാനും മറ്റൊന്നിനെ സ്ഥാപിക്കാനും നമ്പ്യാർക്കു കഴിഞ്ഞു. ഭക്തിയുടെയും ശൃംഗാരത്തിന്റെയും മതബദ്ധമായ ചട്ടക്കൂടിനെയാണ് നമ്പ്യാർ നിഷേധിച്ചത്. പുരാണ, ഇതിഹാസങ്ങളെ ജനസമ്മതിക്കുവേണ്ടി പ്രമേയമായി സ്വീകരിച്ചുവെങ്കിലും സാമാന്യജന ങ്ങളുടെ ജീവിതാവസ്ഥയെ തന്ത്രപരമായി രചനകളിലേക്ക് കടത്തിവിടാൻ നമ്പ്യാർ ശ്രദ്ധിച്ചു. നായന്മാരേയും ചെണ്ടക്കാരേയും നായയെയും സാഹിത്യത്തിൽ പ്രതിഷ്ഠിച്ച നമ്പ്യാർ മലയാളത്തിലെ ഭാരതീയ മാനദണ്ഡങ്ങളെ മാറ്റിപ്പണിതു. ബ്രാഹ്മണ്യസാഹിത്യ ദർശനത്തെ, സാഹിത്യത്തിലെ മതക്കോയ്മയെ കുഞ്ചൻനമ്പ്യാരാണ് ഭാരതത്തിൽ ആദ്യമായി ധിക്കരിക്കുന്നത്. ആഴത്തിന്റെ പ്രസക്തി അറിഞ്ഞ നമ്പ്യാർ അവർണ്ണന്റെ വാമൊഴിയെ സാഹിത്യവൽക്കരിക്കുകയും ചെയ്തു. അധമഭാഷണങ്ങൾക്ക് മാന്യത നല്കിയ കുഞ്ചൻനമ്പ്യാർ കീഴാളന്റെ അനുഷ്ഠാനഭാഷയെ നവീകരിക്കുകയുണ്ടായി. രസത്തിലെ കുലപതിയായ ശൃംഗാരത്തെ നിഷേധിച്ച നമ്പ്യാർ ഹാസ്യത്തെ കരുവാക്കി സാമാന്യജന ങ്ങളെ സാഹിത്യത്തിൽ കുടിയിരുത്തി.

കർമ്മവാദത്തിന്റെയും പുനർജ്ജന്മ സിദ്ധാന്തത്തിന്റെയും വിധിയുടെയും മായാവാദത്തിന്റെയും സാമൂഹികലക്ഷ്യം അവസ്ഥയെ

മാറ്റങ്ങളില്ലാതെ സംരക്ഷിക്കുകയാണെന്ന് നമ്മൾ കണ്ടുവല്ലോ. ഭൂമിയിലെ ദൈവമായ ബ്രാഹ്മണന്റെ സാമ്പത്തിക മേൽക്കോയ്മയെ എക്കാലത്തും സംരക്ഷിക്കാനുള്ള ന്യായദർശനമാണ് ഹൈന്ദവമത തത്വശാസ്ത്രം. സമൂഹത്തെ പരിവർത്തനരഹിതമാക്കാൻ വേണ്ടി മതദർശനത്തെ സാഹിത്യ ഇതര കലകളിലേക്ക് ബ്രാഹ്മണർ ഗൂഢമായി പ്രവേശിപ്പിച്ചു. സംസ്കൃതം ബ്രാഹ്മണനുമാത്രമായിരുന്നപ്പോൾ അവർക്ക് എതിർപ്പുകളെ നേരിടേണ്ടിവന്നില്ല. പ്രതിഷേധങ്ങളെയും കണ്ടെത്തലുകളേയും ഒരേസമയം സ്വാംശീകരിച്ചും ഉന്മൂലനം ചെയ്തും അവർ സ്വന്തം ഭൗതിക താല്പര്യങ്ങളെ സംരക്ഷിച്ചു.

ഉപരിതലത്തിൽനിന്നും ആഴത്തിലേക്ക് പ്രവേശിച്ച നമ്പ്യാരെ പിന്നീട് കുമാരനാശാനാണ് പൂർണ്ണമായ അവബോധത്തോടെ പിന്തുടരുന്നത്. വെൺമണിയുടെ ശൃംഗാരകവിതകൾ ഫ്യൂഡലിസത്തിന്റെ സൃഷ്ടി മാത്രമല്ല മറിച്ച് ബ്രാഹ്മണസാഹിത്യത്തിന്റെ മലയാൺമ കൂടിയാണ്. ഉള്ളൂരും വള്ളത്തോളും മറ്റും ആഴത്തിന്റെ സമഗ്രതയെ അല്ല സാങ്കേതികതയെ ആണ് ആശ്രയിച്ചത്.

ഭാരതീയർ ബ്രിട്ടീഷ് പ്രജകളായതോടെ സാമൂഹ്യമായും ധൈഷണികമായും അനേകം മാറ്റങ്ങൾക്ക് വിധേയരായി. സമൂഹം ജാതിഅതിരുകളെ ലംഘിച്ച് പൊതുസ്ഥലങ്ങളിലേക്ക് പ്രവേശിച്ചുതുടങ്ങി. അതുപോലെ ജാതിഭാഷണങ്ങൾക്കു പകരം മാനകഭാഷ ഉരുത്തിരിയുകയും ചെയ്തു. അപ്പോഴും ജാതിഭാഷയും ജാത്യാചാരങ്ങളും നിലനിന്നു. മാനകഭാഷയിൽ അടിമ, ഉടമ പ്രയോഗങ്ങൾ ഇല്ലെന്നുതന്നെ പറയാം. മാനകഭാഷയുടെ കടന്നുവരവ് ഭാഷാപരമായ അധഃകൃതാവസ്ഥയിൽ നിന്നുള്ള മോചനമായി. ജാതിവ്യവസ്ഥയിലെ ഉച്ചനീചത്വങ്ങൾ സ്വാഭാവികമായും ജാതിഭാഷകളിലും കാണുമല്ലോ.

മാനകഭാഷയും ബ്രിട്ടന്റെ നീതിവ്യവസ്ഥയും അവർണ്ണ വിഭാഗങ്ങളെ സാഹിത്യത്തിലേക്ക് അടുപ്പിച്ചു. പാശ്ചാത്യസാഹിത്യവും കലകളും പ്രത്യക്ഷ്യത്തെ ഉൾക്കൊണ്ടാണ് വികസിച്ചതെന്ന് നമ്മൾ നേരത്തേ പരിശോധിച്ചുവല്ലോ. കോളനിവൽക്കരണം, രാഷ്ട്രീയ, സാമ്പത്തിക ഘടനയെ മാത്രമല്ല നിയന്ത്രിച്ചത്, സംസ്കാരത്തെയുമാണ്. അധികാരത്തിന്റെ മാറ്റംവയ്ക്കലോടെ പുത്തൻ സംസ്കാരത്തെയും ഭാരതീയർ ഉൾക്കൊണ്ടുതുടങ്ങി.

ആഴത്തെ ഉൾക്കൊണ്ട കുമാരനാശാൻ ബ്രാഹ്മണ സൗന്ദര്യ സങ്കല്പങ്ങളെ പൂർണ്ണമായും ഉപേക്ഷിച്ച് സമഗ്രതയിലെത്തിച്ചേർന്നു. ജീവിതം എന്താണെന്നും എങ്ങനെയാവണമെന്നും കുമാരനാശാൻ പ്രഖ്യാപിച്ചു. പുരാണ ഇതിഹാസങ്ങളെ പ്രമാണമായല്ല കുമാരനാശാൻ സ്വീകരിച്ചത്. ചട്ടപ്പടിയുള്ള മഹാകാവ്യവും അദ്ദേഹം രചിച്ചില്ല. കീഴാളരും സവർണ്ണരും ബൗദ്ധരും മുസ്ലീമും അടങ്ങിയ ജനസഞ്ചയത്തെയാണ് ആശാൻ കാവ്യവിഷയമാക്കിയത്. കൂടാതെ ആശാന്റെ രചനകളിൽ സ്ത്രീകൾക്കാണ് പ്രാമുഖ്യമുള്ളത്. സംസ്കൃത സാഹിത്യത്തിലെ

മതനിബന്ധനകളെ മുഴുവൻ നിഷേധിച്ച കുമാരനാശാൻ തന്റെ സർഗ്ഗാത്മക സ്വത്വത്തെയും മൗലികമായ കണ്ടെത്തലിനെയും സാഹിത്യത്തിന്റെ അവിഭാജ്യഘടക മാക്കി തീർത്തു.

പ്രത്യക്ഷത്തെ പൂർണ്ണമായും ഉൾക്കൊണ്ട് വികസിച്ച സാഹിത്യ മാണ് പാശ്ചാത്യ നോവലും ചെറുകഥകളും. വാക്കുകൾക്ക് പിന്നിലുള്ള രസ, അലങ്കാരങ്ങളെ അല്ല ജീവിതത്തിൽ നിന്ന് പുനഃസൃഷ്ടിച്ച വാക്കുകളെ തന്നെയാണ് അവർ പ്രയോഗിച്ചത്. ഗദ്യസാഹിത്യത്തിലെ വിഷയങ്ങൾ വ്യത്യസ്തമായതുപോലെ ഭാഷയും വ്യത്യസ്തതകൾക്ക് വിധേയമായി. യഥാതഥം, കാൽപ്പനികത, ഭ്രമാത്മകത ഇവ രചനാസങ്കേത ങ്ങൾ ആയതുപോലെ ഭാഷയും വ്യത്യസ്തമാനങ്ങളെ ഉൾക്കൊണ്ടു. ഇവയിലെല്ലാം സ്രഷ്ടാവിന്റെ സ്വത്വവും മൗലികതയും പ്രതിഫലിച്ചു.

ആധുനിക കലകളുടെ, സാഹിത്യത്തിന്റെ വികാസപരിണാമ ങ്ങളെല്ലാം ആഴത്തിന്റെ സമഗ്രാവബോധത്തിലാണ് സംഭവിക്കുന്നത്. സമൂഹത്തിന്റെ പരിവർത്തനമുഖം സാഹിത്യത്തിലും ഇതര കലകളിലും പ്രതിഫലിക്കുന്നു. തിരിച്ചുപോക്കിന്റെ ഈ കാലഘട്ടത്തിൽ ആഴത്തിനു വേണ്ടി നിലവിളിക്കുക മനുഷ്യത്വത്തിനുവേണ്ടിയുള്ള ഒച്ചയിടൽ തന്നെയാണ്.

•

---

വാക്കറിവ് മാസിക രണ്ടാം വർഷത്തിലേക്ക് കടക്കുന്നു. ഒരു ലിറ്റിൽ മാസികയെ സംബന്ധിച്ചിടത്തോളം വളരെ പ്രസക്തമായ ചുവടുവെയ്പാണ് ഇത്. ലൈബ്രറികൾക്ക് സൗജന്യമായി നല്കുന്ന മാസിക മലയാളത്തിലെ അപൂർവ്വ സംരംഭമാണ്. എഴുത്തുകാർക്കും മാസിക സൗജന്യമായാണ് നല്കിവരുന്നത്. കേരളത്തിലെ മിക്ക പുസ്തകക്കടകളിലും വാക്കറിവ് ലഭിക്കുമെങ്കിലും അവയെല്ലാം പ്രസാധകർ സൗജന്യമായാണ് നല്കുന്നത്. വിൽപ്പന കടക്കാരന്റെ മനഃസ്ഥിതിയനുസരിച്ച് മാത്രം.

ഇത്തരമൊരു വിപണനതന്ത്രവുമായി ഒരു മാസികയ്ക്കും മുന്നോട്ടുപോകാനാവില്ലെന്ന് വായനക്കാർക്ക് അറിയാമല്ലോ. അതുകൊണ്ട് വാക്കറിവ് ന്റെ വായനക്കാർ വരിസംഖ്യ അയച്ചുതന്ന് സഹകരിക്കണമെന്ന് അപേക്ഷിക്കുന്നു.

- പത്രാധിപർ -

---

അനുഭവം/ചിന്ത

# ആത്മോപദേശം

**വി.സി.ശ്രീജൻ**

## ചെമ്പുകണ്ടത്തിൽ ദാവീദ് ആരാകുന്നു ?

പത്താം വയസ്സിലോ മറ്റോ തടിച്ച ഒരു പുസ്തകം വായിക്കാനിടയായി. അതിലെ ഒരു സംഭവം ഇന്നും ഓർമ്മയിൽ നില്ക്കുന്നു. *ശ്രീവിശാഖൻ* എന്നായിരുന്നു വലിയ ആ പുസ്തകത്തിന്റെ പേര്. അതെഴുതിയത് ചുനക്കര രാമവാരിയർ ആയിരുന്നു എന്നും അത് ചാൾസ് ഡിക്കൻസിന്റെ ഡേവിഡ് കോപ്പർഫീൽഡിന്റെ കേരളീയാന്തരീക്ഷത്തിലുള്ള പുനരാഖ്യാനമാണെന്നും മനസ്സിലായത് പിന്നീട് *ഡേവിഡ് കോപ്പർഫീൽഡി*ന്റെ മലയാള സംഗ്രഹം വായിച്ചപ്പോഴാണ്.

മേശപ്പുറപ്പും അലമാരയിലുമായി മാറിമാറി സ്ഥാനം പിടിച്ച വലിപ്പമുള്ള ആ പുസ്തകം എന്റെ വായന മുന്നോട്ടുനീങ്ങുംതോറും താളുകൾ കുറഞ്ഞുവന്ന് ആദിയും അന്തവുമില്ലാത്ത പരബ്രഹ്മം പോലെയായി. ക്രമത്തിലൊന്നുമായിരുന്നില്ല എന്റെ വായന. അതു വായിച്ചു കഥ മനസ്സിലാക്കണമെന്ന് അന്നു തോന്നിയതുമില്ല. വായന ചിലപ്പോൾ പിന്നിൽനിന്ന് മുന്നോട്ടാവും മറ്റു ചിലപ്പോൾ മുന്നിൽനിന്ന് പിന്നോട്ടും. അപൂർവ്വമായി പാതിക്കുവെച്ചാവും വായനയുടെ തുടക്കം.

ഡിക്കൻസിന്റെ നോവലിലെ ഡേവിഡ് കോപ്പർഫീൽഡായിരുന്നു രാമവാരിയരുടെ ശ്രീവിശാഖൻ. മിസ്റ്റർ ഡിക് ഭവദാസനും. അരക്കിറുക്കനായ ഭവദാസൻ ഒരു കവി കൂടിയാണ്. തടിച്ച കുറെ ബൗണ്ടുബുക്കുകൾ അയാൾ അടുക്കിവെച്ചിട്ടുണ്ട്. നിറയെ കവിതയാണ്. നീണ്ട, ഒരിക്കലും തീരാത്ത കവിത. പക്ഷെ ഈ കവിതക്ക് ഡിക്കൻസിൽ മൂലരൂപമില്ല, അത് പരിഭാഷകന്റെ സൃഷ്ടിയായിരുന്നു.

ഭവദാസൻ കണ്ട ഒരു സ്വപ്നമായിരുന്നു അയാൾ ഇത്രയും നീണ്ട ഒരു കവിത എഴുതാൻ കാരണം. ആ സ്വപ്നത്തിൽ സാക്ഷാൽ തുഞ്ചത്തെഴുത്തച്ഛൻ ഭവദാസന്റെ മുന്നിൽ പ്രത്യക്ഷപ്പെടുകയാണ്.

*മഹാഭാരതം കിളിപ്പാട്ടി*ലെ വിദുരവാക്യത്തിൽ,

> ഒന്നിനാലുറയ്ക്കണം രണ്ടിന്റെ ബലാബലം
> പിന്നെ മൂന്നിനെ നാലാൽ വശത്തു വരുത്തണം
> അഞ്ചിനെജ്ജയിച്ചുള്ളിലാറിനെയറിഞ്ഞിട്ടു
> വഞ്ചനാദികളെല്ലാമറിഞ്ഞു വഴിപോലെ
> ഏഴിനെയുപേക്ഷിച്ചു സൗഖ്യത്തെ ലഭിക്കണം
> കേളിയേറിടും നൃപന്മാരാലവനിയിൽ.

എന്ന ഒരു ഭാഗമുണ്ടല്ലോ. അത് താഴെ പറിയുന്ന വിധത്തിലാണെന്നാണ് ഭവദാസൻ *ശ്രീവിശാഖനി*ൽ പറയുന്നത് :

> ഒന്നുകൊണ്ടറിയേണം രണ്ടിന്റെ ബലാബലം
> രണ്ടുകൊണ്ടറിയേണം മൂന്നിന്റെ ബലാബലം
> മൂന്നുകൊണ്ടറിയേണം നാലിന്റെ ബലാബലം

നാലുകൊണ്ടറിയേണം അഞ്ചിന്റെ ബലാബലം
അഞ്ചുകൊണ്ടറിയേണം ആറിന്റെ ബലാബലം
ആറുകൊണ്ടറിയേണം ഏഴിന്റെ ബലാബലം.

സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട എഴുത്തച്ഛൻ താനെഴുതിയ ഈ വരികൾ ചൊല്ലിക്കേൾപ്പിച്ചിട്ട് ഭവദാസനോട് ഇങ്ങനെ പറഞ്ഞത്രെ : "മകനേ ഭവദാസാ, എനിക്കു ഏഴിന്റെ ബലാബലം വരെ എഴുതാനേ കഴിഞ്ഞിട്ടുള്ളൂ. ബാക്കി പൂരിപ്പിക്കേണ്ടത് നിന്റെ കടമയാണ്. അതു നീ ചെയ്യുക." ഇത്രയും പറഞ്ഞ് എഴുത്തച്ഛൻ മറഞ്ഞു. പിറ്റേന്നുതൊട്ട് ഭവദാസൻ എഴുത്തു തുടങ്ങി. ആദ്യം കടലാസിൽ കരടുരൂപം എഴുതും. പിന്നെ അതു ഭംഗിയായി പുസ്തകത്തിലേക്കു പകർത്തും. കരടെഴുതിയ കടലാസുകൾ പിന്നീട് പട്ടമുണ്ടാക്കാൻ ഉപയോഗിക്കും. പട്ടം പറത്തൽ ഭവദാസന്റെ ഇഷ്ടവിനോദ മായിരുന്നു. ശ്രീവിശാഖൻ ഭവദാസനെ കാണുമ്പോൾ ഒരു ലക്ഷത്തി എണ്ണായിരത്തി അഞ്ഞൂറു കൊണ്ടറിയേണം ഒരു ലക്ഷത്തി എണ്ണായിരത്തി അഞ്ഞൂറ്റിയൊന്നിൻ ബലാബലം വരെയോ മറ്റോ അയാൾ എഴുതിത്തീർന്നിരുന്നു.

ഭവദാസന്റെ കവിത ഒരു നിഷ്ഫലയത്നവും ഫലിതവുമാണെന്ന് അന്നുതന്നെ എനിക്കു തോന്നിയിരുന്നു. എങ്കിലും അയാളുടെ സരളവും നിഷ്കളങ്കവുമായ ഉപകഥ ദുരൂഹമായ ഏതോ രീതിയിൽ എന്നെ വശീകരിക്കുകയായിരുന്നു. വർഷങ്ങൾക്കുശേഷം ഈ കഥയോർമ്മിക്കുമ്പോൾ അതിന്റെ ചില രഹസ്യങ്ങൾ ഭാഗികമായി വെളിപ്പെടുന്നതുപോലെ തോന്നുന്നു.

## പിശാചിന്റെ സംഭോഗം

തീർത്തും സുതാര്യമായ എഴുത്തിന്റെ ആദർശമാതൃകയാണ് ഭവദാസന്റെ കവിത. ഉള്ളടക്കമില്ലാതെ രൂപം മാത്രമുള്ള പ്രേതബിംബം, നൃപധർമ്മത്തെക്കുറിച്ചുള്ള വിദുരോപദേശം മൂന്നിന്റെ ബലാബലം മുതൽ ഹാസ്യാനുകരണമായി മാറുന്നു. അക്കങ്ങളുടെ ഏകതാനമായ ആവർത്തനം സ്കീസോഫ്രെനിക് ആവർത്തനമാകാം. എഴുത്ത് അതിനെത്തന്നെ അനുകരിക്കുന്നു. ഹൊറെയ്സ് വാൽപോളിന്റെ *ദ കാസിൽ ഓഫ് ഒട്രാന്റോ*യിലെ, സന്യാസിത്തൊപ്പി ധരിച്ചു പുറംതിരിഞ്ഞു നില്ക്കുന്ന അസ്ഥികൂട (പെൻഗ്വിൻ, 1972;139)ത്തെപ്പോലെയാണ് ആവർത്തിക്കുന്ന എഴുത്തുകാർ. ആവർത്തനങ്ങൾക്ക് ചില കാമശാസ്ത്ര നിയമങ്ങൾ ബാധകമാണ്. അവ മനഃശാസ്ത്രപരവും പ്രേതശാസ്ത്രപരവു മാകാം. വേദപുസ്തകത്തിന്റെ ഹാസ്യാനുകരണമായ ചിത്രങ്ങളുടെ ഒരു സമാഹാരത്തിൽ "പിശാചിന്റെ ഭോഗം" എന്നുപേരുള്ള ഒരു രേഖാചിത്രമുണ്ട്. (ടി.എൽ.എസ്., 12 ഏപ്രിൽ 1985 : 399) കാതിലും മുടിക്കെട്ടിലും ചെറിയ എല്ലുകൾ കോർത്ത് ആഭരണമായി അണിഞ്ഞ വടിവൊത്തു സുന്ദരിയായ, എന്നാൽ പേടി തോന്നിക്കുന്ന ഒരു മന്ത്രവാദിനിമദാമ്മ പശുവിനെപ്പോലെ നാലുകാലിൽ നില്ക്കുന്നു. അവളുടെ പിറകുവശത്തോട് ഒട്ടിപ്പിടിച്ച്, നിലംതൊടാതെ വായുവിൽ തങ്ങിനില്ക്കുകയാണ് പിശാച്. അവന് കട്ടിപ്പുകകൊണ്ടുണ്ടാക്കിയ, പല്ലിളിക്കുന്ന അസ്ഥികൂടത്തിന്റെ അവ്യക്തരൂപം. ആവർത്തനങ്ങൾക്ക് ബാധകമായ കാമശാസ്ത്ര

നിയമങ്ങളുടെ പ്രേതശാസ്ത്രഘടകമാണ് ഈ ചിത്രത്തിൽ.

പ്രേതങ്ങളോടുള്ള ഭയം സൗന്ദര്യാത്മകമായ ഒരു വികാരം കൂടിയാണ്. കൊച്ചുകുട്ടികൾ ഇരുട്ടിനെയോ ഇരുട്ടിൽ ഒളിഞ്ഞിരിക്കുന്ന അദൃശ്യശക്തികളെയോ പേടിക്കുന്നില്ല. അവർ വളരുന്നതോടെ അദൃശ്യശക്തികളെ പേടിച്ചുതുടങ്ങുന്നു. ഈ പേടിക്ക് മറഞ്ഞിരിക്കുന്ന ഒരു ഉറവിടമുണ്ടെന്നും അത് ബോധമനസ്സിൽ താൻ സ്നേഹിക്കുന്ന രക്ഷിതാക്കളോടുള്ള അബോധമായ ഭയവും ശത്രുതയുമാണെന്നും മനോവിശകലനം വിശദീകരിക്കുന്നു. അബോധത്തിൽ താൻ ഭയപ്പെടുന്ന രക്ഷിതാവിന്റെ പ്രച്ഛന്നരൂപമാണത്രെ ഭൂതപ്രേതങ്ങൾ. പേടിപ്പിക്കുന്ന അതേ സമയത്ത് നിഗൂഢമായ ഒരു ആനന്ദം കൂടി ഉത്പാദിപ്പിക്കാൻ പ്രേതങ്ങൾക്ക് കഴിവുണ്ട്. സർവ്വശക്തനെന്നു നടിക്കുന്ന മനുഷ്യനെ വിരട്ടാൻ പ്രേത ങ്ങൾക്കുള്ള കഴിവ് അസൂയാവഹമാണ്. കഥയിലും സാഹിത്യത്തിലും കഥാപാത്രങ്ങളായി വരുമ്പോൾ പ്രേതങ്ങളുടെ ലാവണ്യം ഇരട്ടിക്കുന്നു. കുട്ടികളെ വിരട്ടുന്ന അജ്ഞാതഭൂതങ്ങളിലൊന്നാണ് "കൂളി". വത്തക്ക പോലെ ഉരുണ്ട് കറുത്തനിറമായിരിക്കും അത്. കൈകാലുകൾ അതിനു ണ്ടോ എന്നു സംശയമാണ്. നമ്മൾ ഒറ്റയ്ക്ക് ഇടവഴിയിലൂടെ നടന്നുപോവു കയാണെങ്കിൽ, പ്രത്യേകിച്ച് വെള്ളിയാഴ്ച നട്ടുച്ച നേരമാണെങ്കിൽ ഉറ പ്പാണ്, ഒരു കൂളി പിറകെ കൂടിയിരിക്കും. കാലുകൾ ഇല്ലാത്തതുകൊണ്ടാ വാം, ഫുട്ബോൾ പോലെ ഉരുണ്ടുരുണ്ടാണ് അത് നമ്മുടെ പിറകെ വരിക.

### ഭാസ്കരൻ ഗുരിക്കൾ കൂളിയെ തോല്പിച്ചത്

അതിധീരനും കളരിയഭ്യാസിയുമായ മുക്കാളി ഭാസ്കരൻ ഗുരിക്കൾ ഒരു വെള്ളിയാഴ്ച നട്ടുച്ചയ്ക്ക് കൂളിയെ നേരിട്ട് തോല്പിച്ചിട്ടുണ്ട്. ഗുരിക്കൾ ഇടവഴിയിലൂടെ ഒറ്റയ്ക്ക് നടന്നുവരികയായിരുന്നു. അപ്പോഴതാ പിറകിൽ എന്തോ ഒരു സാധനം ഉരുണ്ടുവരുന്ന ശബ്ദം. സംഗതി കൂളിയാണെന്നു ഗുരിക്കൾക്ക് മനസ്സിലായി. കൂളിയോ പ്രേതമോ നമ്മുടെ പിറകെ കൂടിയാൽ ഒരിക്കലും തിരിഞ്ഞുനോക്കിക്കൂടാ, അതാപത്താണ്. കൂളി നമ്മെ പിടിക്കും. ഇതറിയാവുന്ന ഗുരിക്കൾ നിമിഷംകൊണ്ട് നില ത്തിരുന്നു ചരലിൽ മൂത്രമൊഴിച്ചു. എന്നിട്ട് മൂത്രത്തിൽ ചരൽ കുഴച്ച് കണ്ണു തുറക്കാതെ പിറകോട്ടു തിരിഞ്ഞ് ഒരേറായിരുന്നു. കൂടെ പേനാക്കത്തി കൊണ്ട് ഒരു കുത്തും. ഭയങ്കരമായ ഒരു നിലവിളിയാണ് പിന്നെ കേട്ടത്. കൂളിയുടെ കരച്ചിൽ കേട്ടതോടെ ഗുരിക്കൾ തിരിഞ്ഞുനോക്കാതെ ഓടി. പിറ്റേദിവസം ഗുരിക്കൾ അതുവഴി വന്നു നോക്കിയപ്പോൾ അതാ ഒരിടത്ത് കരി കലക്കിയൊഴിച്ചതുപോലെ ഒരു ദ്രാവകം തളംകെട്ടിക്കിടക്കുന്നു. കൂളിയുടെ ചോര! കറുത്ത നിറമായിരിക്കും കൂളിയുടെ ചോരയ്ക്ക്. ഭാസ്കരൻ ഗുരിക്കൾ അതിധീരനായതുകൊണ്ട് മാത്രമാണ് കൂളിയെ ആക്രമിച്ച് ഓടിക്കാൻ കഴിഞ്ഞത്. പകരം പേടിച്ചുപോയിരുന്നുവെങ്കിൽ അന്ന് ഗുരിക്കളുടെ അവസാനമാകുമായിരുന്നു.

ഗോപാലകൃഷ്ണൻ കോലഴിയോ എൻ.എൻ. പിഷാരടിയോ എഴുതിയ പഴയ ഒരു നോവലിൽ വായിച്ചാൽ ഞെട്ടിവിറച്ചുപോകുന്ന ഒരു

കൂളി പ്രത്യക്ഷമാവുന്നുണ്ട്. എന്നാൽ കഥയിലും ജീവിതത്തിലുമായി അലഞ്ഞുനടന്ന പ്രേതങ്ങളിൽ വെച്ച് ഏറ്റവും ഭയങ്കരൻ ഡ്രാക്കുളതന്നെ, കെ.വി.രാമകൃഷ്ണൻ തർജമചെയ്ത നോവലിലെ ഡ്രാക്കുള. ആ രക്തരക്ഷസ്സിന്റെ കഥയിൽ അവിശ്വസനീയമായി തോന്നിയ ഒരു കാര്യം ഡ്രാക്കുളയ്ക്കെതിരെ ഹെൽസിങ്ങും കൂട്ടുകാരും ഉപയോഗിച്ച ക്രിസ്ത്യൻ മന്ത്രവാദമാണ്. കുരിശുകാണിച്ചാൽ പ്രേതം പിൻമാറുമെന്ന് വിശ്വസിക്കാൻ വലിയ പ്രയാസമായിരുന്നു അന്ന്. അതുകൊണ്ട് ഡ്രാക്കുളയെ കീഴ്പ്പെടുത്തുന്ന ഭാഗങ്ങളെക്കാൾ ആകർഷകമായി അനുഭവപ്പെട്ടത് ഡ്രാക്കുള വിജയിച്ചുനില്ക്കുന്ന കഥയുടെ ആദ്യഭാഗമാണ്.

**രാഹു**

ആകാശത്തിലെ പ്രേതമാണ് രാഹു. കറുത്ത എട്ടു കുതിരകളെ പൂട്ടിയ ഇരുണ്ട തേരിൽ തമോഗ്രഹമായ രാഹു അദൃശ്യനായി സൂര്യനിൽ നിന്ന് ചന്ദ്രനിലേക്കും പിന്നെ ചന്ദ്രനിൽ നിന്ന് സൂര്യനിലേക്കും കുതിച്ചുകൊണ്ടിരിക്കുന്നു. അമരനായ അസുരനാണ് വിപ്രചിത്തിയുടെയും സിംഹികയുടെയും മകനായ രാഹു. വിപ്രചിത്തി അസുരകുലത്തിൽ നിന്ന് ഭ്രഷ്ടനായയവനും സിംഹിക സിംഹിയും, അതായത് പെൺസിംഹം, ആണത്രെ. ആകൃതികൊണ്ട് സർപ്പഃ എന്നും സിംഹികയുടെ മകനായതു കൊണ്ട് സൈംഹികേയഃ എന്നും ആകാശത്തിലെ അസുരനായതുകൊണ്ട് അഭ്രപിശാചഃ എന്നും ഭരണീനക്ഷത്രത്തിൽ നിന്ന് ജനിച്ചതിനാൽ ഭരണീഭൂഃ എന്നും അവന് പേരുകൾ. ചന്ദ്രന്റെ വേഷം ധരിച്ചാണ് അവൻ ദേവന്മാർ ക്കിടയിൽ ചെന്നിരുന്ന് അമൃതം സേവിച്ചത്. അവനെ ചൂണ്ടിക്കാട്ടികൊടു ത്തത് സൂര്യനും ചന്ദ്രനുംതന്നെ. മഹാബലിക്ക് ഇന്ദ്രപദവി കിട്ടുന്നതിനായി പറയുന്ന ഒരു കഥയിൽ ബലിയുടെ സ്ഥാനാരോഹണത്തിനുശേഷം ദേവസഭയിൽ ചന്ദ്രന്റെ സ്ഥാനം കിട്ടുന്നത് രാഹുവിനാണ്. ചക്രംകൊണ്ട് വിഷ്ണു അവന്റെ കഴുത്തുമുറിച്ചതിനു ശേഷം മരണമില്ലെങ്കിലും വേർപെട്ട ശരീരവുമായി അവൻ ആകാശത്തിൽ ചരിക്കുന്നു. അമംഗളകാരിയാണ്. എന്നാൽ ചിലരിൽ രാഹു പ്രസാദിക്കും, ഗുണകാരിയാവും. കൊള്ളി മീനുകൾ, തെക്കുപടിഞ്ഞാറുദിക്ക്, വിദേശഭാഷാ പഠനം, വിദേശയാത്ര, വേദവിരോധം, നിരീശ്വരത്വം വക്രബുദ്ധി എന്നിവയ്ക്ക് അധികാരിയാണ്. എല്ലാ ദിവസവും അശുഭമായ ഏതാനും നാഴികകൾ അവനായി നീക്കിവെച്ചിരിക്കുന്നു. അതാണ് രാഹുകാലം.

**യക്ഷി എന്ന ബാച്ചിലേർസ് ഗോഡസ്**

അതിന്ദ്രിയശക്തികളിൽവെച്ച് വശ്യത കൂടും യക്ഷിയ്ക്ക്. പനമുക ളിൽ താമസിക്കുകയും നൂറു ചോദിച്ച് നമ്പൂരിമാരെ വശീകരിച്ചുകൊണ്ടു പോയി കൊന്നുതിന്നുകയും ചെയ്യുന്ന യക്ഷിയിൽ നിന്നു രക്ഷപ്പെടാൻ കൈയിൽ ഇരുമ്പാണിയോ മറ്റോ കരുതിയാൽ മതി. മറ്റ് ആത്മാക്കൾ ക്കില്ലാത്ത ലൈംഗികതയുള്ളതുകൊണ്ട് യക്ഷി പ്രായപൂർത്തിയെത്തിയ വരുടെ പ്രേതമാണെന്നു പറയാം. മന്ത്രവാദം കൊണ്ട് യക്ഷിയെ ആവാ ഹിച്ച് വരുതിയിലാക്കി നേട്ടമുണ്ടാക്കുന്നവരുണ്ട്. എന്നാൽ വെണ്മണിയി

ല്ലത്തെ ഒരു മഹന്റെ കഥയിലേതുപോലെ യക്ഷി മനുഷ്യന്റെ ഇണയായെന്നും വരും. കൂട്ടുകാർ പറഞ്ഞ് പിരികേറ്റിയിട്ടാണ് മഹൻ യക്ഷിയുടെ ചിത്രത്തിനടുത്ത് ചെന്ന് രാത്രി കൂടെവരാൻ അവളെ ക്ഷണിച്ചത്. യക്ഷി കൂടെചെന്നു എന്നുമാത്രമല്ല., സർവ്വശാസ്ത്രങ്ങളും വിദ്യകളും കൊടുത്ത് അവനെ അനുഗ്രഹിക്കുകയും ചെയ്തു. ഈ ഘട്ടത്തിൽ അവൾ ഒരു "ബാച്ചിലേർസ് ഗോഡസ്" അല്ലെങ്കിൽ "ബ്രഹ്മചാരിയുടെ ദൈവം", അതുമല്ലെങ്കിൽ "വിദ്യാർത്ഥിയുടെ ദൈവം" ആയിത്തീരുന്നു. ഒട്ടും സമർത്ഥനല്ലാത്ത വിഡ്ഢിയായ വിദ്യാർത്ഥിയായി രുന്നു മഹൻ. യക്ഷിയുടെ പ്രസാദംകൊണ്ട് അവൻ ജ്ഞാനിയായി ത്തീർന്നു. കൂടെ ദിവ്യ രമണീഭാഗ്യവും നേടി. വിദ്യാർത്ഥിയുടെ അഭിലാഷങ്ങൾ ഇവ രണ്ടിനും വേണ്ടിയാണല്ലോ. യക്ഷിയെ സ്തുതിച്ചുകൊണ്ട് കുഞ്ഞിക്കുട്ടൻ തമ്പുരാൻ "വെണ്മണിയക്ഷിസ്തവ"ത്തിൽ എഴുതുന്നു (*മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ കൃതികൾ*, എഡി: പി.വി. കൃഷ്ണവാരിയർ 1951, 2:408):

.വേണ്ടുംവണ്ണമിണക്കി വെണ്മണിമഹൻ
വിഡ്ഢിക്കു വിദ്യാബലാൽ
വീണ്ടും തക്കൊരു ദിവ്യഭൗമരമണീ-
സംഭോഗഭാഗ്യങ്ങളെ
നീണ്ടുള്ളാദരവോടു നിസ്തുലരസം
നൽകിസ്സുഖിപ്പിച്ചുകൊ-
ണ്ടാണ്ടുള്ളോരതിരമ്യകാമ്യനുവാം
യക്ഷിക്കിതാ വന്ദനം

## മലയാറ്റൂരിന്റെ യക്ഷി, മലമ്പുഴയിലെ യക്ഷിയെക്കുറിച്ച് ഒരു വാക്യവും

യക്ഷിയെ യുക്തിവാദം കൊണ്ട് നിരപ്പാക്കുന്ന ഒരു കഥയാണ് മലയാറ്റൂർ രാമകൃഷ്ണന്റെ തന്റെ *യക്ഷി* എന്ന നോവലിൽ പറഞ്ഞത്. യക്ഷിയും ഗന്ധർവനും കുട്ടിച്ചാത്തനുമെല്ലാം മനോരോഗഭാവനകളാണ് എന്ന വ്യാഖ്യാനം വന്നതോടെ പുരാവൃത്തങ്ങളിൽ നിന്നും ഐതിഹ്യങ്ങളിൽ നിന്നും കവിത ഒഴിഞ്ഞുപോവുകയായി. അഭിലാഷ പൂർത്തി വരാത്ത സ്ത്രീയുടെ രൂപകമാണ് യക്ഷിയെന്ന് സാമാന്യബോധം സ്ഥാപിച്ചിരിക്കുന്നു. മലയാറ്റൂരിന്റെ കഥയിൽ രാഗിണി യക്ഷിയായി മാറുന്നത് ശ്രീനിവാസന്റെ ബലഹീനമായ ഭാവനയിലാണ്. രാഗിണി എന്ന പേരിന്റെ അക്ഷരാർത്ഥം ഓർമ്മയിൽവെക്കാം. മാനുഷികമായ തലത്തിൽ ഒരുവൾ രാഗിണിയാണെങ്കിൽ അമാനുഷികതലത്തിൽ അവൾ യക്ഷിയായി മാറുന്നു. യുക്തിവാദവ്യാഖ്യാനത്തിലൂടെ യക്ഷി പുരുഷന്റെ ആധികളിലൊന്നിന്റെ പ്രതീകവും ആയിരിക്കുന്നു. അസംതൃപ്തയായ നായികയായി യക്ഷിയെ നിർവ്വചിക്കാമെങ്കിൽ അവളുടെ പൂർണ്ണകായശില്പമായിവരും കാനായിയുടെ യക്ഷി.

ഓരോരോ കാലത്ത് ഓരോ അബദ്ധധാരണകൾ വെച്ചുപുലർത്തുന്നത് സാധാരണമാണല്ലോ. കൗമാരത്തിൽ ആരും പറഞ്ഞുതരാതെ,

എന്നാൽ എങ്ങനെയോ ഞാൻ മനസ്സിലാക്കി പെൺകുട്ടികളുമായി ഇട പെടാതെയും സംസാരിക്കാതെയും ജീവിച്ചാൽ വീട്ടുകാരും നാട്ടുകാരുമായ എല്ലാവരും ചേർന്ന് എനിക്ക് പൊന്നാട തരുമെന്ന്. ആ വിശ്വാസം പമ്പര വിഡ്ഢിത്തമാണെന്ന് മനസ്സിലാക്കിയത് എന്നെ പഠിപ്പിക്കുന്ന രാധാമണി ടീച്ചർ എന്നെപ്പറ്റി, "അവൻ പെൺകുട്ടികളുടെ പിറകെ പോവുകയോ ലോഹ്യം പിടിക്കുകയോ ചെയ്യുന്നില്ല. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ അതു മനസ്സിലാക്കാമായിരുന്നു." എന്നു പറഞ്ഞുവെന്ന് കേട്ടതോടെയാണ്. ആ പ്രായത്തിൽ ലൈംഗികതയെക്കുറിച്ച് വ്യക്തമായ ഒരു ധാരണയും ഉണ്ടായിരുന്നില്ല.

## ഇന്ദ്രിയങ്ങളെ പ്രദീപൻ പരസ്യമായി വെല്ലുവിളിച്ചു തോല്പിച്ച അത്ഭുതകരമായ സംഭവം

ഒരു വൈകുന്നേരം കോളേജിൽ നിന്നു വീട്ടിലേക്കു പോകുന്ന വഴിയിൽ പുൽമൈതാനത്തിൽ പത്തുപതിനഞ്ചു വിദ്യാർത്ഥികൾ വട്ടമിട്ടിരിക്കുന്നു. ചിലരെ എനിക്കറിയാം. ഞാനും ആ കൂട്ടത്തിൽ ചേർന്നു. രണ്ടുപേർ തർക്കത്തിലാണ്. ഒരാൾ നല്ല പൊക്കവും വണ്ണവുമുള്ള പ്രദീപൻ. മറ്റേ കുട്ടി, ബാബു ചെറുതാണ്. ബാബുവിന്റെ കൈയിൽ ചെറിയ ഒരു പുസ്തകമുണ്ട്. അത്തരം പുസ്തകങ്ങൾ വായിക്കുന്നത് നല്ല രസമാണ് എന്ന ബാബുവിന്റെ വാദത്തെ ശക്തമായി എതിർക്കുകയാണ് ഭീമാകാര നായ പ്രദീപൻ. ഇത്തരം പുസ്തകങ്ങൾ വായിക്കുന്നത് ചീത്തയാണ് എന്നാണ് പ്രദീപന്റെ പക്ഷം. തന്റെ ഭാഗം സമർത്ഥിക്കുവാനും വാദം ജയി ക്കാനുമായി ബാബു ഒരു പ്രഖ്യാപനം നടത്തി, ഈ പുസ്തകം വായിച്ചാൽ ഉടനെ വായിക്കുന്നവന്റെ ലിംഗം എഴുന്നേല്ക്കുമെന്ന്. ഒരിക്കലുമില്ലെന്ന് തറപ്പിച്ചുപറഞ്ഞ പ്രദീപൻ ഇത് ഒരു വെല്ലുവിളിയായി എടുത്തു വാതു വെക്കാൻ ഒരുങ്ങി. അഞ്ചുരൂപ, 1968-ലെ അഞ്ചുരൂപയാണ് വാത്. ഇരുവരും പണം മധ്യസ്ഥനു കൈമാറി. മറ്റു വിദ്യാർത്ഥികൾ എല്ലാവരും മത്സര ത്തിന്റെ തീർപ്പുകാണാൻ കൗതുകത്തോടെ മുന്നോട്ടാഞ്ഞിരുന്നു. കുട്ടി കളുണ്ടാക്കിയ വലയത്തിനു നടുക്ക് ദീർഘകായനായ പ്രദീപൻ സംന്യാസി വര്യനെപ്പോലെ ചമ്രം പടിഞ്ഞിരുന്നു. എന്നിട്ട് അനുസരണയുള്ള വലിയ അൽസേഷ്യൻ നായയെ വാത്സല്യത്തോടെ കൂട്ടിൽനിന്ന് പുറത്തിറക്കു ന്നതുപോലെ മുണ്ടിനുള്ളിൽ നിന്ന് തന്റെ ലിംഗം ആർക്കുവേണമെങ്കിലും കാണാനായി പുറത്തുവെച്ച് ബാബുവിനോട് അസഭ്യപുസ്തകം വായിച്ചുകൊള്ളാൻ പറഞ്ഞു. ബാബു വായന തുടങ്ങി. ഒരു സംഭോഗരംഗമാണ് അവൻ വായിച്ചത്. പ്രദീപൻ വായന ശ്രദ്ധിച്ചുകൊണ്ട് വിദൂരതിയിലേക്കു കണ്ണയച്ച് ഗംഭീരഭാവത്തിൽ ഇരിക്കുകയാണ്. തന്റെ വായന കേട്ട് പ്രദീപന് എന്തെങ്കിലും മാറ്റം ഉണ്ടാവുന്നുണ്ടോ എന്നറിയാൻ വായനയ്ക്കിടയിൽ അവൻ ഇടയ്ക്കിടെ പ്രദീപന്റെ മടിയിലേക്കു ദയനീയമായി പാളിനോക്കുന്നുണ്ട്. കാണികളും ജിജ്ഞാസയോടെ അങ്ങോട്ടുതന്നെ നോക്കുന്നു. പ്രദീപന് ഒരു മാറ്റവുമില്ല. അവന് ഒന്നും

സംഭവിക്കുന്നില്ലെന്ന് മനസ്സിലാക്കിയ ബാബു തന്റെ ശബ്ദത്തിൽ ഏറ്റക്കുറച്ചിലാക്കി വികാരം വരുത്താൻ ഒരു അവസാനശ്രമം കൂടി നടത്തിനോക്കി. അതും ഫലിക്കാതായപ്പോൾ കരയുന്ന സ്വരത്തിലാണ് സങ്കടത്തോടെ അവൻ കഥയുടെ തുടർന്നുള്ള ഭാഗം വായിച്ചത്. അഞ്ചുരൂപ കൈവിട്ടുപോവാറായി രിക്കുന്നു. എത്ര വികാരം മുറ്റിയ സ്വരത്തിൽ വായിച്ചിട്ടും പ്രദീപനെ ചലിപ്പിക്കാൻ കഴിയുന്നില്ല. ഒടുവിൽ തോൽവി സമ്മതിച്ച് ബാബു പിന്മാറി. ഇങ്ങനെ ഞങ്ങളുടെ കണ്ണിനു മുമ്പിൽവെച്ച് പ്രദീപൻ തന്റെ ഇന്ദ്രിയങ്ങളെ ജയിച്ചു.

## ക്യാമറാമാൻ വിൻസന്റ്

ലൈംഗികതയുടെ അടിസ്ഥാനസ്വഭാവം അത് സഭ്യമല്ല എന്നതാണ്. "സഭ്യം" എന്ന വാക്കിന് "ഒരു പൊതുസഭയിൽ ആളുകൾ എല്ലാവരും കേൾക്കെ പറയാവുന്നത്, കാൺകെ പ്രദർശിപ്പിക്കാവുന്നത്" എന്ന് അർത്ഥം. സ്വകാര്യജീവിതത്തിലും സ്വകാര്യവായനകളിലും അതിന് വശ്യതയുണ്ടെങ്കിലും പൊതുസഭയിൽ ലൈംഗികക്രിയകളും സൂചനകളും അനുചിതമാണ്. അതുകൊണ്ട് നല്ല ലൈംഗികതയെപ്പോലും "അസഭ്യം" എന്നുപറയേണ്ടിവരുന്നു. സിനിമാതിയേറ്ററിലെ സഭ ഇരുട്ടത്ത് പരസ്പരം കാണാതെ ഇരിക്കുന്ന അപരിചിതർ മാത്രമടങ്ങുന്ന ഒന്നാണെങ്കിൽ-ഇത് ആർത്തിപിടിച്ച് സ്ത്രീശരീരത്തെ നോക്കാൻ പുരുഷന്മാർ ഏർപ്പാടാക്കിയ ഒരു സംവിധാനമാണെന്ന് സ്ത്രീവാദികൾക്കു വാദിക്കാം-അതിലെ ലൈംഗികതയെ വിലക്കേണ്ട. ആവശ്യമില്ലാത്തവർ അങ്ങോട്ടു പോകാതിരുന്നാൽ മതി. അതിസദാചാരക്കാർ സ്വയം സദാചാരികളായി ജീവിക്കുന്നതിൽ സംതൃപ്തിയടയുകയും വഴിയേ പോകുന്ന അപരനെ ക്കൂടി സദാചാരിയാക്കിയേ അടങ്ങൂ എന്ന ദുശ്ശാഠ്യം ഒഴിവാക്കുകയും ചെയ്താൽ ഒട്ടേറെ സന്മാർഗ്ഗദുരന്തങ്ങൾ ഒഴിവാക്കാം.

സിനിമയിൽ എവിടെയെങ്കിലും ഒരു മാദകനൃത്തം കാണും. പണ്ട് അത്തരം നൃത്തങ്ങൾക്കായി നല്ല ദേഹപുഷ്ടിയുള്ള സഹനടിമാരെ അവതരിപ്പിക്കുമായിരുന്നു. വിശുദ്ധിയുടെ നിറകുടമായ നായികാനടി ആഭാസനൃത്തങ്ങളൊന്നും ചെയ്യില്ല. പിന്നീട് നായികാനടിക്കുതന്നെ മാദകനൃത്തം ചെയ്യാമെന്നും വന്നു. ഇപ്പോൾ വീണ്ടും അത്തരം നൃത്തങ്ങൾക്കായി പ്രത്യേകം നടി വരികയും അവരുടെ നൃത്തത്തിനെ "ഐറ്റം നമ്പർ" എന്നുവിളിക്കുകയും ചെയ്യുന്നു എന്നു കേൾക്കുന്നു. ഒരു വ്യത്യാസം തടിമാടികൾക്കു പകരം ഒതുങ്ങിയവർ വന്നു എന്നതാണ്. വമ്പിച്ച തടിയുള്ള നടികൾക്ക് പട്ടിണിയും പരിവട്ടവുമുള്ള ദരിദ്രരാജ്യ ങ്ങളിൽ ലൈംഗികാർഷണം കൂടുമത്രെ. സമ്പന്നസമൂഹങ്ങളിൽ മെലിഞ്ഞ വർക്കായിരിക്കും കൂടുതൽ ആകർഷകത്വം. തടികൂടിയവർക്കു പകരം കുറ ഞ്ഞവർ വെള്ളിവെളിച്ചത്തിലേക്കു വരുന്നത് ഈ നാടും സമ്പന്നമായി ത്തുടങ്ങുന്നതിന്റെ സൂചനയാവാം.

മാദകനൃത്തത്തിന്റെ കാര്യം പറയുമ്പോൾ പത്രത്തിൽ വന്ന ഒരു ഫോട്ടോ ഓർമ്മവരുന്നു. ആലങ്കാരികന്മാർ വൈചിത്ര്യം എന്നുപറയുന്ന

കാവ്യഗുണത്തിന് ഇതിനെക്കാൾ മികച്ച മറ്റൊരു മാതൃക കണ്ടെത്താൻ പ്രയാസമായിരിക്കും. അത് ഒരു മാദകനൃത്തം ക്യാമറാമാൻ ഷൂട്ടുചെയ്യുന്നതിന്റെ ഫോട്ടോ ആയിരുന്നു. വെറ്ററൻ സംവിധായകൻ കൂടിയായ എ. വിൻസെന്റാണ് ക്യാമറാമാൻ. അദ്ദേഹം ഇടത്തേ അരികിലും വലത്തേ അരികിൽ നൃത്തം ചെയ്യുന്ന നടിയും. വിൻസെന്റിനെക്കുറിച്ചുള്ള ഒരു ഫീച്ചറിന്റെ ഭാഗമായി വന്നതാണ് ഫോട്ടോ. അദ്ദേഹത്തിന്റെ ദൃശ്യവൈദഗ്ദ്ധ്യം നിമിത്തം വശ്യനൃത്തങ്ങൾ ഷൂട്ടുചെയ്യാൻ ഇപ്പോഴും ക്യാമറാമാനായി വിൻസെന്റിനെയാണ് ചുമതലപ്പെടുത്താറ് എന്നു ഫീച്ചറിൽ പറഞ്ഞിരുന്നു. പ്രായം ചെന്ന വിൻസെന്റ് തലയിൽ തുണി മൂടിക്കെട്ടി അല്പം വളഞ്ഞുനിന്ന് ക്യാമറയിലൂടെ യുവതിയായ മാദക മോഹിനിയെ നോക്കി ഷൂട്ടിംഗ് തുടരുന്ന ആ ഫോട്ടോ ആ വലിയ ക്യാമറാമാനുള്ള അംഗീകാരവും ഒപ്പം അപൂർവ്വദർശനങ്ങളിലും വ്യത്യസ്ത പരിപ്രേക്ഷ്യങ്ങളിലും മാത്രം സ്വയം പ്രത്യക്ഷമാവുന്ന സൗഭാഗ്യങ്ങളിലേക്കുള്ള വഴികാട്ടിയും ആണെന്നു ഞാൻ വിചാരിക്കുന്നു അതോടൊപ്പം വാർദ്ധക്യവും യുവത്വവും അനുഭവസമ്പന്നതയിലൂടെ തമ്മിൽ സംവദിക്കുന്ന അപൂർവ്വരംഗങ്ങളിലൊന്നായും അത് അനുഭവപ്പെടുന്നു. നേരെ മറിച്ച്, മലയാളത്തിലെ ഒരു സൂപ്പർസ്റ്റാർ പ്രേമരംഗമെന്ന നാട്യത്തിൽ പതിനെട്ടും പത്തൊമ്പതും വയസ്സുമാത്രം വരുന്ന നടിമാരെ, പണ്ടത്തെ വൈദ്യന്മാർ ഉള്ളം കൈയിൽ വെച്ച് മർമ്മാണിഗുളിക ഉരുട്ടുന്നതുപോലെ ഉരുട്ടിയെടുക്കുന്നതിലെ വൃദ്ധരതി നിന്ദ്യവുമാവുന്നത് അത് വിൻസെന്റിന്റെ ക്യാമറയിലൂടെ മോഹിനിക്ക് സംഭവിക്കുന്ന പരിവർത്തനത്തിന് എതിരെ നില്ക്കുന്നതു കൊണ്ടു കൂടിയാണ്.

## പ്രൈവറ്റ് ഡിറ്റക്ടീവ്

ശരീരത്തിന്റെ അതിസാന്നിദ്ധ്യത്തെ പ്രമേയമാക്കുന്ന ഇത്തരം ആഖ്യാനങ്ങൾക്കെതിരെ നില്ക്കുന്നു ശരീരത്തെ നിഷേധിക്കുന്ന അക്കാലത്തെ പ്രണയകഥകളും കുറ്റാന്വേഷണകഥകളും. ഉദ്വേഗപൂർണ്ണമായ അന്വേഷകകഥകൾ അന്നത്തെ കൗമാരങ്ങളിൽ ചെലുത്തിയ സ്വാധീനത്തെ എങ്ങനെ വിശദീകരിക്കണം എന്നിറിയില്ല. ശരീരത്തിനു പ്രാധാന്യമുണ്ടെങ്കിലും മസ്തിഷ്കത്തിനും ബുദ്ധിക്കും അതിനെക്കാൾ പ്രാധാന്യം വരുന്നവയാണ് അന്വേഷകകഥകൾ. “രഹസ്യാന്വേഷണം” എന്ന് അർത്ഥം വരുന്ന ഇന്റലിജൻസ് എന്ന വാക്കിന് “ബുദ്ധി” എന്നുകൂടി അർത്ഥമുണ്ട്. രഹസ്യാന്വേഷണമെന്നും കുറ്റാന്വേഷണമെന്നും പറയുന്ന പരിപാടിക്ക് പോലീസിനെക്കൊണ്ട് സാധിക്കില്ല എന്ന ഉറച്ച വിശ്വാസമായിരുന്നു അന്നത്തെ അന്വേഷകകഥകളുടെ ആധാരം. മിക്ക കഥകളും തുടങ്ങുക ഒരു കുറ്റകൃത്യത്തിലായിരിക്കും. എന്നാൽ ആ കേസ് തെളിയിക്കാൻ പോലീസിനെക്കൊണ്ട് സാധിക്കുന്നില്ല. അപ്പോഴാണ് സ്വകാര്യന്വേഷകനെ കൊണ്ടുവരിക. നിത്യജീവിതത്തിൽ “പ്രൈവറ്റ് ഡിറ്റക്ടീവ്” എന്ന വിചിത്രജീവിയെ പരിചയമുള്ളവർ ആരുമില്ലെങ്കിലും നോവലുകളിൽ അയാളെ നല്ല പരിചയമാണ്. കറുത്ത സൂട്ടും തൊപ്പിയും ധരിച്ച് കണ്ണുകൾ

മറയ്ക്കുന്ന കറുത്ത കണ്ണടവെച്ച് കീശയിൽ പിസ്റ്റളുമായി പതുങ്ങിനടക്കുന്ന നിഗൂഢരൂപം കേരളത്തിലെ ഗ്രാമങ്ങളിലൂടെയും കടന്നുപോയിക്കാണും. തോക്ക് വെറുതെ കൊണ്ടുനടന്നതല്ല. സി.ബി.ഐ., ഇന്റലിജൻസ് ബ്യൂറോ എന്നീ സ്ഥാപനങ്ങളിൽ ജോലി ചെയ്യുന്ന അന്വേഷകർക്ക് ആവശ്യം വന്നാൽ ഒരാളെ കൊല്ലാനുള്ള ലൈസൻസ് ഉണ്ടെന്നാണ് ഞങ്ങൾ കേട്ടിട്ടുള്ളത്. എന്നാൽ എസ്.ഐ.യോ മറ്റോ ഒരു കള്ളനെ വെടിവെച്ചിട്ടെങ്കിൽ അതിനു പിറകെ അന്വേഷണവും വിചാരണയും ശിക്ഷയും മറ്റും നേരിടേണ്ടി വരുന്നത് മഹത്തായ ഒരു തൊഴിലിനോടുള്ള കടുത്ത അനീതിയായി മാത്രമേ എനിക്കു കാണാൻ കഴിഞ്ഞുള്ളൂ.

ഷെർലക്ക് ഹോംസിന്റെ മലയാള വിവർത്തനങ്ങൾ അക്കാലത്ത് പുറത്തിറങ്ങിയിരുന്നുവെങ്കിലും മലയാളകൃതികളാണ് ഞങ്ങൾക്ക് ഇഷ്ടമായത്. ഇന്നത്തെ കോട്ടയം പുഷ്പനാഥോ, ബാറ്റൻ ബോസോ അന്നില്ല. വക്കം അബ്ദുൾഖാദർ, മോഹൻ ഡി. കങ്ങഴ എന്നീ പേരുകൾ ഓർമ്മിക്കുന്നു. ദുർഗ്ഗാപ്രസാദ് ഖത്രിയുടെ *മൃത്യുകിരണവും ചെമന്ന കൈപ്പത്തിയും* എന്നെ ആകർഷിച്ചില്ല.

## പരിശുദ്ധപ്രണയമെന്ന പോഴത്തം

പിന്നെ വായിച്ചത് മുട്ടത്തുവർക്കിയുടെ പ്രണയകഥകളാണ്. അന്ന് ഗ്രാമീണ വായനശാലകളിൽ വർക്കിയുടെ നോവലുകൾക്ക് ആവശ്യക്കാർ ഏറെയായതിനാൽ വായിക്കാൻ കിട്ടുന്ന കാര്യം വിഷമമായിരുന്നു. അന്നത്തെ പ്രണയനോവലുകൾ വലിയ ഒരു പാതകം അക്കാലത്തെ യുവതലമുറയോടു ചെയ്തിരുന്നു എന്നു പറയാതെ വയ്യ. പെൺകുട്ടികൾ മനുഷ്യജീവികളാണ് എന്ന യാഥാർത്ഥ്യബോധത്തിനു പകരം അവർ കാണാൻ ഭംഗിയുള്ള സുന്ദരവസ്തുക്കളാണ് എന്ന മാരകമായ തെറ്റിദ്ധാരണ പരത്തി എന്നതാണത്. ഇക്കാര്യത്തിൽ വിലാസിനിയുടെ *ഊഞ്ഞാൽ* ഒട്ടും മോശമായിരുന്നില്ല. അയഥാർത്ഥമായ ഭാവനാലോകത്തിലേക്ക് ചെറുപ്പക്കാരെ എടുത്തെറിഞ്ഞുകളഞ്ഞു ആ പ്രണയകഥകൾ. അനിർവ്വചനീയവും ദൈവീകവുമായ പരിശുദ്ധ വികാരമാണ് പ്രേമം എന്ന അബദ്ധധാരണ ഒരു തലമുറയെ ആകെ ഗ്രസിച്ചു. അന്നത്തെ പ്രേമവിദ്യാലയത്തിൽ പഠിച്ചവർ ഇന്നും പഴയ തെറ്റിദ്ധാരണ സിനിമാപ്പാട്ടുകളിലൂടെയും സാഹിത്യം എന്ന പേരിൽ അറിയപ്പെടുന്ന വാക്കുകളിലൂടെയും പ്രചരിപ്പിച്ചുപോരുന്നു. ശാരീരികമായ മാറ്റങ്ങൾ ഉണ്ടാകുമ്പോൾ അതോടൊപ്പം വന്നുചേരുന്ന വാസനാപ്രതികരണങ്ങളും ചോദനകളും തീർച്ചയായും ഭാഷയിൽ നിർവ്വചിക്കാനാവില്ല. വെള്ളം കുടിക്കാനുള്ള ദാഹത്തിന്റെ കാര്യമെടുക്കുക, ആരാണിതിനെ ഭാഷയിൽ പുനരാവിഷ്കരിക്കുക ? "ഇൻസ്റ്റിങ്റ്റ് " എന്നുപറയുന്നതിന്റെ പ്രവർത്തനം ബോധമനസ്സിൽ ഉണ്ടാക്കുന്ന ആകസ്മികതയും അവ്യാഖ്യേയതുമാണ് പ്രേമം സ്വർഗ്ഗീയമാണെന്ന തെറ്റിദ്ധാരണയുണ്ടാക്കിയത്.

## ഒരു പെണ്ണുങ്ങളുടെ തിരക്കഥ

ഞങ്ങൾ അങ്ങനെയാണ്, "ഒരു പെണ്ണുങ്ങൾ" എന്ന് ഏകവചന

മായാണ് പറയുക. മറിയോമ്മറ്റ്യാറെക്കുറിച്ചും. അവരുടെ നാവിൽ കുസൃതിയും ഫലിതവും ഒഴിഞ്ഞ നേരമില്ല. എന്നോട് വലിയ സ്നേഹമാണ്. ഒട്ടും ചുറുചുറുക്കില്ലാതെ ശനി പിടിച്ചപോലെ പാവത്താനായി നടക്കുന്ന പ്രകൃതമാണ് എനിക്ക്. അതുകൊണ്ട് ദേഷ്യം വരുമ്പോൾ വീട്ടുകാർ എന്നെ ശകാരിക്കാൻ ഉപയോഗിക്കുന്ന ചീത്ത വാക്കുകൾ "സിദ്ധൻ," "ബുദ്ധൻ" എന്നിവയായിരുന്നു. "ബുദ്ധൻ" എന്ന ദിവ്യനാമം ഒരു ചീത്തവാക്കായി മാറാൻ ഞാനൊരു നിമിത്തം ! പീടികയിൽ എന്തോ സാധനം വാങ്ങാൻ ചെന്നപ്പോൾ മറിയോമ്മറ്റ്യാറുണ്ട് ഒരു അരിച്ചാക്കിന്റെ മേലെ കയറി ഇരിക്കുന്നു. കടയിൽ ഒട്ടും തിരക്കില്ലെങ്കിലും കച്ചവടക്കാരൻ സാധുവായ എന്നെ പരിഗണിക്കുന്നതേയില്ല. ഒച്ചയിടുന്ന വികൃതിപ്പയ്യനാണെങ്കിൽ വേഗം സാധനം കൊടുത്ത് ഒഴിവാക്കുമായിരുന്നു. പൈസ കൊടുത്താണ് സാധനം വാങ്ങുന്നതെങ്കിലും കച്ചവടക്കാരന്റെ ഭിക്ഷ വാങ്ങാൻ ചെന്ന കരുണരസമായിരുന്നു എന്റെ മുഖത്ത്. ഉമ്മറ്റ്യാർ എന്നെ നോക്കുന്നതു ഞാൻ ശ്രദ്ധിച്ചു. അവരുടെ മുഖത്ത് വാത്സല്യവും സ്നേഹവും നിറഞ്ഞു. എന്നെ സാകൂതം നോക്കിക്കൊണ്ട് അവർ ചോദിച്ചു.

"ഞ്ഞെ്യന്താനേ, –ത്തളർന്ന –പോലെ ?"

വരയിട്ടൊഴിച്ച ഭാഗങ്ങളിൽ അവർ പറഞ്ഞ അതേ ആദിദ്രാവിഡ പദങ്ങൾ ഉപയോഗിച്ചാലേ അവരുടെ നിരീക്ഷണത്തിന്റെ ശരിയായ സൗന്ദര്യം വ്യക്തമാവുകയുള്ളൂ. "നീയെന്താ മകനെ, സംഭോഗം ചെയ്തു തളർന്ന ലിംഗം പോലെ ?" എന്നതാണ് അവർ പറഞ്ഞ വാക്യത്തിന്റെ അർത്ഥമെന്നതിനാൽ വിട്ട ഭാഗം വായനക്കാർ സ്വയം പൂരിപ്പിച്ചുകൊള്ളുക.

അവർ പറഞ്ഞതു കേട്ടപ്പോൾ എനിക്ക് അവരോടുള്ള സ്നേഹമെല്ലാം പോയി കടുത്ത കോപം വന്നെങ്കിലും പീടികയിൽ നിന്ന് തിരിച്ചു വരുമ്പോൾ അവർ എന്നെ വിലയിരുത്തിയത് എത്ര വാസ്തവം, എത്ര സത്യം എന്നിങ്ങനെ വല്ലാതെ അതിശയിച്ചുപോയി. ഉള്ളതു പറഞ്ഞാൽ ഒറ്റ വാക്യം കൊണ്ട് എന്റെ മൊത്തം ജീവിതത്തിന്റെ തിരക്കഥ എഴുതുകയായിരുന്നു അവർ.

എന്നെ ഏറ്റവുമധികം വേദനിപ്പിക്കുകയും നിരാശപ്പെടുത്തുകയും അരിശംകൊള്ളിക്കുകയും ചെയ്ത ഒരു പ്രതികരണമാണ് "പാവം, സാധു" എന്ന പദപ്രയോഗം. പെൺകുട്ടികളും മുതിർന്ന സ്ത്രീകളുമാണ് ഈ വാക്കുകൾ എനിക്കായുള്ള അനുഗ്രഹവാക്യം പോലെ എന്നെ സംബന്ധിച്ചിടത്തോളം ശാപമായി ഞാൻ കേൾക്കെ എന്റെ മുന്നിൽ ചൊരിഞ്ഞിട്ടുള്ളത്. അതു കേൾക്കുമ്പോൾ എന്റെ മുഖത്ത് നിസ്സഹായ ഭാവം വരുമെങ്കിലും മനസ്സിൽ ആ വാക്കുകൾ ഉച്ചരിച്ചവരെ എന്നെന്നേക്കുമായി ഒടുക്കിക്കളയാനുള്ള ദേഷ്യം ആയിരിക്കും. "പാവം" എന്നു പറഞ്ഞു കേൾക്കുമ്പോൾ കാലിന്റെ പെരുവിരൽ മുതൽ ഒരു തരിപ്പു മേലോട്ടുകയറും. എന്തു ചെയ്യാൻ എല്ലാം ഉള്ളിൽ ഒതുക്കുകയല്ലാതെ?

"പാവം" എന്നുപറഞ്ഞാൽ "ഒന്നിനും കൊള്ളാത്തവൻ," "തണുപ്പൻ," "ആണത്തമില്ലാത്തവൻ" എന്നതിനു പുറമെ "ലിംഗഹീനൻ"

എന്നും അർത്ഥമുണ്ടെന്ന് എനിക്കറിയാമായിരുന്നു. ഒരു ദിവസം ഉച്ച തിരിഞ്ഞ നേരം ഇടവഴി വളവുതിരിഞ്ഞ് ഞാൻ എത്തിപ്പെട്ടത് എനിക്കറിയാവുന്ന ഒരു പെൺകുട്ടിയുടെ മുന്നിലാണ്. തൊട്ടടുത്ത് ഒരു മധ്യവയസ്കയുണ്ട്. ദുർഘടത്തിലായിരുന്ന പെൺകുട്ടി എന്നെക്കണ്ട് എഴുന്നേല്ക്കാനും വയ്യ ഇരിപ്പു തുടരാനും വയ്യ എന്ന നിലയിൽ നാണിച്ച് "ശ്ശ്യോ" എന്നു വെയ്ക്കുമ്പോൾ അതാ വരുന്നു മധ്യവയസ്കയുടെ ദാർശനികമായ പരിഹാരം : "ഞ്ഞിയാട ഇര്ന്നാ ജാനകീ, അദ് മ്മളെ സീദരൻ മാഷെ മോനാ."

എന്നുപറഞ്ഞാൽ, സാരമില്ല സ്രീജൻ കണ്ടാലും കുഴപ്പമില്ല, പാവമാണ് എന്ന്.

## ഒരു കവിയോട് ഭയങ്കരമായ അസൂയ തോന്നുന്നു

ഇങ്ങനെയിരിക്കും കാലമൊക്കെ കഴിഞ്ഞ് അടുത്ത കാലത്ത് ഒരു കവിയുടെ ആത്മകഥ വായിച്ച് ഞാൻ അമ്പരന്നുപോയി. നീണ്ട ഒരു ലേഖനം മുഴുവൻ അയാളുടെ പ്രേമജീവിതചരിത്രം എഴുതിക്കൂട്ടിയിരിക്കുന്നു. എത്രയെത്ര കാമുകിമാർ ! എണ്ണിയാൽ തീരില്ല. എല്ലാവരും ഞാൻ മുന്നിൽ ഞാൻ മുന്നിൽ എന്നിങ്ങനെ തിക്കിത്തിരക്കി മുന്നോട്ടുവന്ന് കവിയെ പ്രണയിക്കുന്നു. അസൂയകൊണ്ട് എന്റെ ഹൃദയം കരിഞ്ഞു തുടങ്ങി. കവി ഇപ്പറയുന്നതൊന്നും സത്യമാവില്ല എല്ലാം ബഡായിയായിരിക്കും എന്ന് ആശ്വസിക്കാൻ ശ്രമിച്ചിട്ടും സാധിക്കുന്നില്ല. ക്രിക്കറ്റ് കളിക്കാർക്കും സിനിമാനടന്മാർക്കും ആയിരക്കണക്കിന് കാമുകിമാരുള്ള സ്ഥിതിക്ക് ഒരു കവിക്ക് പത്തുനൂറെണ്ണം ഉണ്ടെന്നുവരുന്നതിൽ അതിശയിക്കാനില്ല എന്ന് ഓർമ്മിച്ചപ്പോൾ കവിവചനം ബഡായിയാണെന്നു സമാധാനിക്കാനും പറ്റാതായി. മനസ്സിൽ അസൂയയും ദുഷ്ടതയും തിങ്ങിനിറഞ്ഞ് വീർപ്പുമുട്ടുന്നു. ഏതെങ്കിലുമൊരു കിട്ടാക്കനി കവി കൊതിക്കുന്നുണ്ടോ എന്നു വെപ്രാളത്തോടെ പരതിനോക്കുമ്പോൾ അതാ ഇരുട്ടിൽ ഒരു വെള്ളിരേഖ ! കവി പ്രസിദ്ധനാണെങ്കിലും മുഖ്യധാരാ നിരൂപകർ അയാളെപ്പറ്റി ഇതുവരെ ഒന്നും എഴുതിയിട്ടില്ലത്രെ, എല്ലാവരും അവഗണിക്കുകയാണ് ചെയ്തത്. കവിക്കെന്തിന് മണ്ഡനനിരൂപണം ? ഇഷ്ടംപോലെ കാമുകിമാരുണ്ടല്ലോ.

## ഹിന്ദു വിവാഹനിയമം (1972)

ഇസ്ലാംമതത്തോട് എനിക്ക് ആദരവു തോന്നുന്നതിന് ഒരു കാരണം അതിലെ ആണുങ്ങൾക്ക് ഇരുപത്തിരണ്ടു വയസ്സാവുമ്പോഴേക്കും വിവാഹം ചെയ്യാൻ സാഹചര്യമൊരുങ്ങുന്നു എന്നതാണ്. ഹിന്ദു സഹോദരന്മാരുടെ കാര്യമാണ് കഷ്ടം. പത്തുമുപ്പത്തിമൂന്നു വയസ്സു പ്രായമായി ഉണങ്ങിത്തിരിഞ്ഞ് മധ്യവയസ്സിലേക്കു കടക്കുമ്പോഴാണ് കാരണവന്മാർ ചെക്കന് വിവാഹം വേണോ, അതോ വേണ്ടേ എന്നിങ്ങനെ മെല്ലെ ആലോചന തുടങ്ങുക. വൈകുന്ന വിവാഹവും കാരണവന്മാരുടെ മനോഭാവവും അവിവാഹിതന്റെ പ്രതിഷേധവും നിസ്സഹായാവസ്ഥയും ഭംഗിയായി ധ്വനിപ്പിക്കുന്ന ഒരു കഥ കേട്ടിട്ടുണ്ട്. ഒരിടത്ത് ഒരു ഹിന്ദു കുടുംബമുണ്ടായിരുന്നു. അച്ഛനമ്മമാരും ഏകമകനും മാത്രം. അവന് വയസ്സ് മുപ്പത്തി

യഞ്ചായിട്ടും വിവാഹത്തിന്റെ കാര്യം അച്ഛനോ അമ്മയോ മിണ്ടുന്നില്ല. അങ്ങോട്ടു കയറി വിവാഹം വേണമെന്നു പറയാൻ മകനു മടി. എന്താണു വഴിയെന്നാലോചിച്ച് മകൻ വക്രോക്തിയെ കൂട്ടുപിടിക്കാമെന്നു തീരുമാനിച്ചു. കല്യാണക്കാര്യം അമ്മയെക്കൊണ്ട് ഇങ്ങോട്ടു പറയിപ്പിക്കുക എന്ന ലക്ഷ്യത്തോടെ അവൻ തുടങ്ങി : "അമ്മേ, അമ്മ എത്രകാലമാണ് ഇങ്ങനെ വീട്ടുജോലിയെടുത്ത് കഷ്ടപ്പെടുക ? അമ്മയ്ക്കൊരു കൈ സഹായം വേണ്ടേ ?"

അപ്പോൾ അമ്മ നിസ്സാരമട്ടിൽ : "ഓ അതൊന്നും സാരമില്ല. ഈ വീട്ടിൽ എനിക്കു ചെയ്യാവുന്ന പണി മാത്രമേ ഉള്ളു. അതൊക്കെ ഞാൻ ഒറ്റയ്ക്കു ചെയ്തുകൊള്ളാം."

ആ സൂത്രം പൊളിഞ്ഞു. കുറെ കഴിഞ്ഞ് മകൻ മറ്റൊരു അടവുമായി അമ്മയെ സമീപിച്ചു: "അമ്മേ അമ്മക്ക് ഈ മുറ്റത്ത് ഒരു കുഞ്ഞിക്കാല് ഓടിനടക്കുന്നതു കാണാൻ ആശയില്ലേ ?" അതിന് ഉത്തരമൊന്നും പറയാതെ അമ്മ അപ്പുറത്തേയ്ക്കു പോയി. അന്നു രാത്രി ഉറങ്ങാൻ കിടന്നശേഷം അമ്മ നാണത്തോടെ അച്ഛനോടു പറയുന്നു: "ചെക്കന്റെ പറച്ചിൽ കേൾക്കണോ, അവൻ എന്നോടു ചോദിക്കുകയോ അമ്മക്കൊരു കുഞ്ഞിക്കാലു കാണാൻ ആശയില്ലേ എന്ന്." തുടർന്ന് അവർ ഒരു കുഞ്ഞിക്കാലിന്റെ സൃഷ്ടിക്കൊരുങ്ങിക്കാണണം !

ഇതായിരുന്നു തൊഴിലില്ലായ്മയുടെ കാലഘട്ടത്തിലെ ഹിന്ദു വിവാഹനിയമം.

## ജ്യോതിശാസ്ത്രം ദൈവശാസ്ത്രമെന്ന നിലയിൽ

താഴേക്കും ചുറ്റുപാടും നോക്കിയാൽ കാണുന്നതെല്ലാം എന്നെ അയ്യോ പാവമാക്കുന്ന സംഗതികളായതുകൊണ്ട് ഒരാത്മവിശ്വാസത്തിനു ഞാൻ മേലോട്ടു നോക്കി. മുകളിൽ നക്ഷത്രങ്ങൾ. അവയെക്കുറിച്ച് കവിത എഴുതാൻ കഴിയില്ലല്ലോ. ഞാനവയെക്കുറിച്ച് പഠിക്കാൻ ശ്രമിച്ചു. ബാഹ്യാകാശത്തെക്കുറിച്ചും നക്ഷത്രങ്ങളെക്കുറിച്ചും നെബുലകളെക്കുറിച്ചും പറയുന്ന പോപ്പുലർ സയൻസ് പുസ്തകങ്ങൾ വായിച്ചു. എഡ്വേഡ് ആർതർ ഫാഥിന്റെ *എലമെന്റ്സ് ഓഫ് അസ്ട്രോണമി*, ഫൊൺ ബ്രൗണിന്റെ *റീച്ചിങ് ദ മൂൺ* എന്നീ രണ്ടു പുസ്തകങ്ങൾ ഇപ്പോഴും ഓർമ്മിക്കുന്നു. നക്ഷത്രരാശികളുടെ സ്ഥാനം പഠിക്കാൻ പി.കെ.കോരു എഴുതിയ *ജ്യോതിഷബാലബോധിനി*, ടി.കെ.ജോസഫിന്റെ *വാനവിലാസം, നക്ഷത്രവിലാസം* എന്നിവ. കൂടെ കോരു തർജമ ചെയ്ത ലീലാവതിയും. കലണ്ടറിൽ വരഞ്ഞു കാണുന്ന രാശിചക്രത്തിലെ രാശിനാമങ്ങളോ ഗ്രഹങ്ങളുടെ ചുരുക്കപ്പേരുകളുടെ മുഴുവൻ രൂപമോ തുടക്കത്തിൽ എനിക്ക് അറിയാമായിരുന്നില്ല. ഉദാഹരണം മേടംരാശി ആ ചതുരങ്ങളിൽ എവിടെയാണ് എന്ന് അറിയില്ല. ഈ അജ്ഞത, ചതുരത്തിൽ വരയ്ക്കുന്ന രാശിചക്രത്തെ പ്രപഞ്ചത്തിന്റെ അടയാളമായി കാണാൻ ഇടവരുത്തി. ദശഗീതികാസൂത്രത്തിലൂടെ ഭൂമിയുടെയും ഗ്രഹങ്ങളുടെയും ചരിതം അറിയുന്നവൻ ഗ്രഹങ്ങളുടെ ഭ്രമണപഥങ്ങൾ ഭേദിച്ച് പരബ്രഹ്മത്തെ പ്രാപിക്കുന്നു എന്ന് *ആര്യഭടീയ*ത്തിൽ പറയു

ന്നുണ്ടല്ലോ. എന്നാൽ പ്രപഞ്ചത്തെക്കുറിച്ച് ഉപരിപ്ലവമായ അറിവു നേടിയതുകൊണ്ടു പ്രയോജനമൊന്നും ഇല്ലെന്ന് വേഗം മനസ്സിലായി. അങ്ങനെയാണ് എഴുത്തിലൂടെ പാവത്താൻ പ്രതിച്ഛായ മാറ്റാൻ തീരുമാനിച്ചതും അതിനു ചില പ്രോത്സാഹനങ്ങൾ കിട്ടിയതും. അങ്ങനെ എഴുത്തിലേക്കു തിരിഞ്ഞു. ഇന്നും എഴുതിക്കൊണ്ടേയിരിക്കുന്നു.

ഞാൻ തുടക്കത്തിൽ പറഞ്ഞ ശ്രീവിശാഖന്റെ കഥയിലേക്കു തിരിച്ചുപോവുകയാണ്. "ഒരു ലക്ഷത്തി എണ്ണായിരത്തി അഞ്ഞൂറ്റിയൊന്നിൻ ബലാബലം" വരെ എഴുതാനേ എനിക്കു കഴിഞ്ഞിട്ടുള്ളൂ. മകനേ, ബാക്കി എഴുതാൻ ഞാൻ നിന്നെ ഏല്പിക്കുന്നു" എന്ന് ഭവദാസൻ എന്നോട് പറയുകയല്ലേ ? അതു ഞാൻ അനുസരിച്ചുകൊണ്ടിരിക്കുകയുമല്ലേ ?

•

അഭിമുഖം

# മാർക്സിസവും ഹ്യൂമനിസവും

**കെ. വേണു/എം. വി. ഹരിദാസൻ**

*സാഹചര്യമാണ് എല്ലാറ്റിനെയും നിർണ്ണയിക്കുന്നത് എന്ന നിലപാടാണ് സാമ്പ്രദായിക മാർക്സിസത്തിനുള്ളത്. അവിടെ വ്യക്തിയുടെ പ്രാധാന്യം അപ്രസക്തമാകുന്നു, അല്ലേ ?*

അതെ, നിങ്ങളുടെ പ്രതിഭയ്ക്കും, വ്യക്തിത്വത്തിനും ഒരു സ്ഥാനവുമില്ലാതാവുന്നു. ഗാന്ധിയും മറ്റും ഇതിനു പകരം വ്യക്തിയിൽ ഏകപക്ഷീയമായി ഊന്നുകയാണ് ചെയ്യുന്നത്. ഇതേ തകരാറ് എം. എൻ. റോയിയിലും കാണാം. വ്യക്തിയുടെ പ്രതിഭയെയും അനിവാര്യമായ സാഹചര്യങ്ങളെയും തമ്മിൽ സമന്വയിപ്പിച്ചുകൊണ്ട് സമഗ്രമായ ഒരു കാഴ്ചപ്പാട് രൂപീകരിക്കാൻ ഡയലറ്റിക്സിലൂടെ മാത്രമേ കഴിയൂ. പ്രാകൃതികവും സാമൂഹികവുമായ അനിവാര്യ സാഹചര്യങ്ങളും വളരെ യാദൃച്ഛികമായി ലഭിക്കുന്ന മറ്റ് ഒട്ടേറെ ഘടകങ്ങളും ഒന്നു ചേർന്നാണ് വ്യത്യസ്തതകളും വൈവിദ്ധ്യങ്ങളും ഉണ്ടാകുന്നത്.ആ വൈവിദ്ധ്യങ്ങളാണ് പ്രകൃതിയെയും സമൂഹത്തെയുമെല്ലാം ചലനാത്മകമാക്കുന്നത്. യാന്ത്രികമല്ലാതാക്കുന്നത്. അതേസമയം ഒട്ടും തന്നെ അരാജകമാക്കി മാറ്റുന്നുമില്ല. പടിഞ്ഞാറൻ സയൻസ് ഈ മേഖലയിൽ തികച്ചും വഴിമുട്ടിനിൽക്കുകയാണ്. ഒരു വശത്ത് എല്ലാം യാദൃച്ഛികമാണ്. മറുവശത്ത് എല്ലാം നിർണ്ണീതമാണ്. ഈ നിലപാടുകളുടെ ഇടയിൽ നിന്നു കളിക്കുകയാണ് പാശ്ചാത്യ സയൻസ്. അതിനൊരു ഫിലോസഫിക്കൽ ടൂൾ ഇല്ല. ഇങ്ങനെയുള്ള കാര്യങ്ങൾ വിശദീകരിക്കാൻ വളരെ ശക്തമാണ് ഡയലറ്റിക്സ് എന്ന കാര്യം എനിക്ക് ബോദ്ധ്യപ്പെട്ടു. കമ്മ്യൂണിസ്റ്റ് രാഷ്ട്രങ്ങളൊന്നും തന്നെ ഈ ഫിലോസഫി ഒട്ടും വികസിപ്പിച്ചിട്ടില്ല. ഞാൻ ഒരുപാട് അന്വേഷിച്ചു നോക്കിയിട്ടുണ്ട്. മാവോയൊക്കെ പറഞ്ഞിട്ടുണ്ടെന്നല്ലാതെ, ചൈനീസ് സയൻസിലോ ഫിലോസഫിയിലോ ഇങ്ങനെയൊരു ചർച്ച ഇല്ല. ഡേവിഡ് ബോം എന്ന ബ്രിട്ടീഷ് ആസ്ട്രോഫിസിസിസ്റ്റിന്റെ ഒരു പുസ്തകമാണ് ഈ ദിശയിൽ ഞാൻ ആകെ കണ്ടിട്ടുള്ളത്. ഞാൻ അതിൽ നിന്ന് ഉദ്ധരിച്ചിട്ടുണ്ട്. ആധുനിക ഭൗതികത്തിലെ പ്രശ്നങ്ങളെ ഡയലറ്റിക്സുമായി ബന്ധപ്പെടുത്തി വിശദീകരിക്കാൻ കുറച്ചെങ്കിലും ശ്രമിച്ചിട്ടുള്ളത് അദ്ദേഹമാണ്. എങ്കിലും ഞാനീപറഞ്ഞ തലങ്ങളിലേക്കൊന്നും അതെത്തിച്ചേരുന്നില്ല.

*ഡയലറ്റിക്കൽ ലോജിക്കും ഫോർമൽ ലോജിക്കും തമ്മിൽ വൈരുദ്ധ്യത്തിന്റെ ആവശ്യമുണ്ടോ? ഡയലറ്റിക്കൽ ലോജിക്കിന്റെ പല തത്ത്വങ്ങളും ഫോർമൽ ലോജിക്കിനു വിരുദ്ധമല്ല എന്ന ഒരു വാദമുണ്ടല്ലോ ?*

അതുശരിതന്നെയാണ്. ന്യൂട്ടോണിയൻ മെക്കാനിക്സും ക്വാണ്ടം മെക്കാനിക്സും എന്നു പറയുന്നതുപോലെയാണ് അവരണ്ടും. ന്യൂട്ടോണിയൻ മെക്കാനിക്സ് ഒരു പ്രത്യേക മേഖലയിൽ പ്രവർത്തിക്കുന്നു. ക്വാണ്ടം

മെക്കാനിക്സ് കുറച്ചുകൂടി വ്യത്യസ്തമായ വേറൊരു മേഖലയിൽ പ്രവർത്തിക്കുന്നു. ഫോർമൽ ലോജിക് എന്നു പറയുന്നത് നമ്മുടെ വളരെ സാധാരണവും ദൈനംദിനവുമായ കാര്യങ്ങൾക്കൊക്കെ ഉപയുക്തമാകുന്ന ഒരു യുക്തിശാസ്ത്രമാണ് നൽകുന്നത്. എന്നാൽ അങ്ങനെ കാണാൻ കഴിയാത്ത കുറെകൂടി ആഴത്തിലുള്ള ഒരു മേഖലയിലേയ്ക്ക് മറ്റേത് പോകുന്നു. അതേസമയം ഇതിനെ അവഗണിച്ചുകൊണ്ടോ, പൂർണ്ണമായും മാറ്റിനിർത്തിക്കൊണ്ടോ അല്ല അത്. ഇതിനെ ഉൾക്കൊണ്ടുതന്നെയാണ്.

*സാമ്പ്രദായിക മാർക്സിസവുമായി താങ്കളുടെ കാഴ്ചപ്പാടുകൾക്ക് പൊരുത്തമില്ല, അല്ലേ ?*

അതെ, എന്നാൽ ഡയലറ്റിക്കൽ തിയറി ഞാൻ മാർക്സിൽ നിന്നുതന്നെയാണ് എടുക്കുന്നത്. മാർക്സ് സൂചനകളെല്ലാം നൽകിയിട്ടുണ്ട്.

*അത് അവികസിതമായിരുന്നു അല്ലേ ?*

അതെ, കൃത്യമായിട്ടു പറഞ്ഞാൽ അത് ഹെലേയനായിരുന്നു. ഫ്രഞ്ചുഫിലോസഫറായ അൽത്തൂസറൊക്കെ പറയുന്ന ഒരു കാര്യമുണ്ട്. മാർക്സിയൻ ഡയറ്റിക്സ് ഹെഗേലിയൻ ഡയലറ്റിക്സിൽ നിന്ന് വ്യത്യസ്തമാണെന്നു സ്ഥാപിക്കാനാണ് അദ്ദേഹം ശ്രമിക്കുന്നത്. ഹെഗേലിയൻ ഡയറ്റിക്സ് മൊത്തം ആശയാധിഷ്ഠിത ലോകത്തിലാണ് പ്രവർത്തിക്കുന്നത്. മാർക്സാകട്ടെ ഭൗതികലോകത്ത് ഡയലറ്റിക്സ് പ്രവർത്തിക്കുന്നതെങ്ങനെയെന്നു വിശദീകരിക്കാനാണ് ശ്രമിച്ചത്. അത് കൂടുതൽ സങ്കീർണ്ണവും ചലനാത്മകവുമാണ്. അൽത്തൂസർ ഭൗതികലോകത്തെ ഡയലറ്റിക്സിന്റെ പ്രവർത്തനത്തെ ഒരു പ്രക്രിയ (Process) യായിട്ടാണ് കാണുന്നത്. സ്ഥായിയായ, നിശ്ചലമായ യാതൊന്നും പ്രപഞ്ചത്തിലില്ല. ഏതു സംഭവവും പ്രക്രിയകളാണ്. പ്രക്രിയകളിലൂടെ നിരന്തരം മാറിക്കൊണ്ടിരിക്കുന്ന ഒന്നാണ്. ആ മേഖലയാണ് ഡയലിറ്റിക്സ് കൈകാര്യം ചെയ്യുന്നത്.

ഡിറ്റർമിനിസത്തിനു പകരം ഓവർ ഡിറ്റർമിനിസം-അതി നിർണ്ണയനം-എന്നൊരു സങ്കൽപനം കൊണ്ടുവരുന്നുണ്ട് അൽത്തൂസർ. അതായത് എല്ലാം സാമ്പത്തിക ഘടനയാൽ നിർണ്ണയിക്കപ്പെടുന്നു എന്ന സാമ്പത്തിക നിർണ്ണയവാദം മാർക്സിസത്തിന്റെ ഒരു പ്രധാന പരിമിതിയായി ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. സാമ്പത്തികം മാത്രമല്ല, സ്മ്പത്തികത്തോടൊപ്പം മറ്റ് ഒട്ടേറെ ഘടകങ്ങൾ ചേർന്നിട്ടുള്ളൊരു ഓവർഡിറ്റർമിനേഷനാണ് ഇവിടെ സംഭവിക്കുന്നത് എന്നാണ് അദ്ദേഹത്തിന്റെ വാദം

ഹെഗേലിയൻ വൈരുദ്ധ്യവാദത്തിൽ നിന്ന് തീർത്തും വ്യത്യസ്തമാണ് മാർക്സിയൻ വൈരുദ്ധ്യവാദമെന്ന് സ്ഥാപിക്കാനുള്ള ശ്രമത്തിൽ അൽത്തൂസർ യാന്ത്രിക ഭൗതികവാദത്തിലേക്ക് അടുക്കുന്നുണ്ട്. സാമൂഹികമായ വാസ്തുനിഷ്ഠ ഘടകങ്ങളിൽ ഏകപക്ഷീയമായി ഊന്നുകവഴി, അദ്ദേഹം ആത്മനിഷ്ഠഘടകങ്ങളെ അവഗണിക്കുന്നുണ്ട്. വൈയക്തിക തലത്തിൽ നിലനിൽക്കുന്ന ആത്മനിഷ്ഠഘടകങ്ങൾ സാമൂഹികതലത്തിൽ പ്രതിപ്രവർത്തിക്കുന്നുണ്ടെന്നകാര്യം അവഗണിക്കാനാവില്ല.

*മാർക്സിസത്തെ ആന്റി-ഹ്യൂമനിസ്റ്റിക് ആയിട്ടല്ലേ അൽത്തൂസർ*

*വ്യാഖ്യാനിക്കുന്നത്. കർത്തൃത്വത്തിന്റെ മേഖല എന്നു വിശേഷിപ്പിക്കാവുന്ന ഉപരിഘടനയിൽ ഹ്യൂമനിസം ഊന്നുമ്പോൾ, ക്ലാസിക്കൽ മാർക്സിസം സാമ്പത്തികാടിത്തറയിലാണല്ലോ ഊന്നുന്നത് ?*

അതെ, മാർക്സിസ്റ്റുകൾ എല്ലാവരും പൊതുവെ ഹ്യൂമനിസത്തിനെതിരാണ്. ഹ്യൂമനിസം എന്നു പറയുന്നത് വർഗ്ഗസമരത്തിന്റെയും സാമ്പത്തികാടിത്തറയുടെയും പ്രശ്നങ്ങളെ പൂർണ്ണമായും അവഗണിച്ചുകൊണ്ട് കാര്യങ്ങളെ മാനുഷികമായി മാത്രം കാണുന്നു, അത് വെറും ഐഡിയലിസ്റ്റിക് ആയ സമീപനം മാത്രമാണ്–എന്നിങ്ങനെ മാർക്സിസ്റ്റുകളുടെയും ഭൗതികവാദികളുടെയും പക്ഷത്തുനിന്ന് വിമർശനമുണ്ട്.

*ഹ്യൂമനിസത്തോടുള്ള ഈ അവഗണന കമ്മ്യൂണിസ്റ്റു വ്യവസ്ഥിതികളുടെ സർവ്വാധിപത്യ പ്രവണതയ്ക്കും ക്രൗര്യത്തിനും കാരണമായിത്തീർന്നിട്ടില്ലേ ?*

അത് ഹ്യൂമനിസം എന്നുള്ള രീതിയിൽ മാത്രമായിട്ട് കാണേണ്ട കാര്യമില്ല. മാനുഷികം എന്നതിനേക്കാൾ ജനാധിപത്യവുമായി ബന്ധപ്പെട്ട പ്രശ്നമാണത്. ജനാധിപത്യമെന്നത് ഹ്യൂമനിസം ആയിക്കൊള്ളണമെന്നില്ല. ജനാധിപത്യപരമായ ഒരു രാഷ്ട്രീയസംവിധാനമുണ്ടായാൽ ഇത് ഇപ്പറഞ്ഞ ദൗർബല്യങ്ങളെ ഒട്ടേറെ പരിഹരിക്കാൻ പര്യാപ്തമാണ്. ഹ്യൂമനിസത്തിന്റെ പരിമിതി ചരിത്രത്തിന്റെ അടിസ്ഥാനപരമായ പ്രവർത്തനങ്ങളെ, ഉൽപാദന പ്രക്രിയയെയൊക്കെ അവഗണിക്കുന്നു വെന്നാതാണ്.

*ഫ്രാങ്ക്ഫർട്ട് സ്കൂളുകാരുടെ ശ്രമങ്ങൾ മാർക്സിസത്തിന് ഒരു ഹ്യൂമനിസ്റ്റ് പരിപ്രേക്ഷ്യം നൽകുകയായിരുന്നില്ലേ ?*

ഫ്രാങ്ക്ഫർട്ട് സ്കൂളുകാർ കുറച്ചു വ്യത്യസ്തരായിരുന്നു. ഔദ്യോഗിക കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിനു പുറത്ത് രൂപംകൊണ്ട മാർക്സിയൻ സൈദ്ധാന്തിക അന്വേഷണത്തിന്റെ ശ്രദ്ധേയമായ കേന്ദ്രമായിരുന്നു അത്. മാക്സ് ഹൊർഖീമറും, വാൾട്ടർബെഞ്ചമിനും, അഡർണോയും, ഹേബർമാസുമൊക്കെ അതിലെ പ്രധാനികളാണ്. സാമൂഹികവും സാംസ്കാരികവുമായ മേഖലകളിലെ പ്രശ്നങ്ങളിലാണ് അവരുടെ ശ്രദ്ധപ്രധാനമായും കേന്ദ്രീകരിച്ചത്.

ഏംഗൽസിന്റെ ശാസ്ത്രമാത്രവാദപരവും യാന്ത്രികവുമായ വീക്ഷണത്തിന്റെ വിമർശകരായിരുന്നു അവർ. കർത്തൃത്വ (Subject) ത്തിന്റെ മേഖലയ്ക്ക് അവർ പ്രാധാന്യം നൽകി. കർത്തൃത്വത്തിന്റെ മേഖലയിൽ ഭൗതികനിയമങ്ങൾ അതേപടി പ്രവർത്തനക്ഷമമല്ലെന്നുമാണ് അവരുടെ വാദം. അതാണ് മാർക്സിസത്തിന്റെ പരിമിതി എന്നു പറഞ്ഞുകൊണ്ടാണ് കർത്തൃത്വത്തിന്റെ മേഖലയിലെ പ്രശ്നങ്ങളെ അവർ സമീപിക്കുന്നത്.

മൗലികചിന്ത എന്നുള്ളത് വ്യക്തിനിഷ്ഠമാണെന്ന് ഞാനംഗീകരിക്കുന്നു. കമ്മ്യൂണിസ്റ്റ് പാർട്ടിയിലൊക്കെ ഒരു ധാരണയുണ്ട്. കൂട്ടായ ചർച്ചകളിലൂടെയാണ് എല്ലാ കാര്യങ്ങളും ഉണ്ടാകുന്നത് എന്ന്. ഒരർത്ഥത്തിൽ സംഭവം ശരിയാണ്. ഒരാൾക്ക് കാണാൻ പറ്റാത്തത് മറ്റൊരാൾക്ക് കാണാൻ പറ്റും. അപ്പോൾപോലും മൗലികമായ ആശയങ്ങൾ (Original Ideas) ഉടലെ

ടുക്കുന്നത് ഒരു മനസ്സിൽ നിന്നുമാത്രമാണ്. ഒരു മസ്തിഷ്കത്തിനു മാത്രമേ അതിനു സാദ്ധ്യമാകൂ. ഒരു കമ്മിറ്റിയിൽ നിന്ന് മൗലികാശയങ്ങൾ ഉണ്ടാകില്ല. മൗലികാശയങ്ങൾ ഉണ്ടാക്കാനുള്ള കുറെ ഘടകങ്ങൾനൽകാൻ കഴിഞ്ഞേക്കും. മൗലിക ചിന്ത ഒരു മസ്തിഷ്കത്തിൽ തന്നെയാണ് നടക്കുന്നത്. ഏതെങ്കിലും ഒരു പ്രത്യേക മസ്തിഷ്കം ആയിരിക്കും ആ ബ്രേക്ക് നടത്തുന്നത്. പക്ഷെ, കമ്മിറ്റിയുടെ സാഹചര്യം പൊതുവെ സഹായിച്ചിട്ടുണ്ടാകും. അപ്പോൾ മൗലികചിന്ത എന്നത് വ്യക്തി മസ്തിഷ്കത്തിന്റെ തന്നെ പ്രശ്നമാണ്. അത് യാതൊരു സംശയവുമില്ലാത്ത കാര്യമാണ്.

അതേസമയം ഫ്രാങ്ക്ഫർട്ട് സ്കൂളുകാരുടെ വാദമുഖത്തിന്റെ ഒരു തകരാറ് മനുഷ്യന്റെ സാമൂഹ്യതലം എന്നത് ഒട്ടും സബ്ജക്ടീവല്ല എന്ന വസ്തുത പരിഗണിക്കുന്നില്ല എന്നതാണ്. വ്യക്തികളുടെ ബോധം ആത്മനിഷ്ഠമാണെന്ന് അംഗീകരിക്കാം. എന്നാൽ സമൂഹം, സാമൂഹിക ബോധം എന്നൊക്കെ പറയുന്നത് ഒട്ടും ആത്മനിഷ്ഠമല്ല. അത് പൂർണ്ണമായും വസ്തുനിഷ്ഠമാണ്. കാരണം, നമ്മൾ നാലുപേരിരുന്ന് സംസാരിക്കുമ്പോൾ, നമ്മുടെ നാലുപേരുടെയും കൂടിയുള്ള ചിന്ത വസ്തുനിഷ്ഠമാണ്. ഒരിക്കലും അത് ആത്മനിഷ്ഠമാകാൻ സാദ്ധ്യമല്ല. കാരണം, ആത്മനിഷ്ഠമായിരുന്നുവെങ്കിൽ ഇവിടെ ഒരു മൗലികമായ ആശയം രൂപം കൊണ്ടേനേ. കമ്മിറ്റിയിൽ നിന്ന് മൗലികാശയം ഉണ്ടാകില്ലെന്നു പറഞ്ഞതിന്റെ കാരണം അത് വസ്തുനിഷ്ഠമായതുകൊണ്ടാണ്. ആത്മനിഷ്ഠത വ്യക്തിക്കേ പറ്റൂ.

അപ്പോൾ വ്യക്തിക്കു പുറത്തെത്തുന്നതോട ഈ ആത്മനിഷ്ഠ സ്വഭാവം നഷ്ടമാകുന്നു. ഫ്രാങ്ക്ഫർട്ട് സ്കൂളിനകത്ത് ഒരിടത്തും ഇതു വരുന്നില്ല. അതുകൊണ്ടുതന്നെ അവർ ആ മേഖലയെ മൊത്തം, കല, സാഹിത്യം തുടങ്ങിയവ എല്ലാം തന്നെ സബ്ജക്ടീവായ ഒരു മേഖലയാണെന്നും, അതുകൊണ്ടുതന്നെ അവിടെ വസ്തുനിഷ്ഠനിയമങ്ങൾക്ക് പ്രവർത്തിക്കാനാവില്ലെന്നും വാദിക്കുന്നു.

ഞാൻ പറയുന്നത്, നേരേമറിച്ച്, അവിടെയും വസ്തുനിഷ്ഠ നിയമങ്ങൾ തന്നെയാണ് പ്രവർത്തിക്കുന്നത് എന്നാണ്. കാരണം, സാമൂഹികം എന്നു പറയുന്നത് സബ്ജക്ടീവല്ല. വസ്തുനിഷ്ഠമാണ്. ഫിലോസഫിയിൽ കാറ്റഗറി മിസ്റ്റേക് എന്നു പറയുന്ന തകരാറ് ഫ്രാങ്ക്ഫർട്ട് സ്കൂളിനു മൊത്തത്തിലുണ്ട്. പണ്ട്, ഞാൻ പൊതുവിൽ ആ വിഭാഗത്തിന്റെ വിമർശനങ്ങളെ അടിസ്ഥാനപ്രശ്നങ്ങളെന്ന നിലയിൽ ഗൗരവമായി പരിഗണിച്ചിരുന്നില്ല.

അതേസമയം, മറ്റേത് ഞാൻ പറഞ്ഞപോലെതന്നെ അംഗീകരിക്കുന്നയാളാണ്. അതായത് ഗാന്ധിയുടെ വ്യക്തിവാദവും മാർക്സിന്റെ സാമൂഹികവാദവും–ശരിക്കും രണ്ടിന്റെയും സന്തുലിതമായ ഒരു വീക്ഷണമാണ് വേണ്ടത്. അതുപോലെ തന്നെ ഭൗതികനിയമങ്ങളുടെയും ആത്മനിഷ്ഠലോകത്തിന്റെയും പരസ്പരബന്ധവും പരസ്പര പ്രതിപ്രവർത്തനവും അംഗീകരിക്കേണ്ടതും ആവശ്യമാണ്. അങ്ങിനെയാണ് അതിനെ കാണേണ്ടത്. അല്ലാതെ ഏതെങ്കിലും ഒരു വശത്തെ മാത്രം എടുത്തു കാണിക്കുകയല്ല വേണ്ടത്.



## ഡോ : ബാലദണ്ഡപാണി

M.B.B.S. D.A., Anaesthesia

പൊന്നുഅയ്യന്റെയും പാർവ്വതിയുടെയും
മകനായി പാലക്കാട് തേനാരിയിൽ
1.6.1950 ൽ ജനിച്ചു. മരണം 18.5.2000

സഹോദരങ്ങൾ :
പി.ചിദംബരനാഥൻ, പി.മോഹനൻ

ഓർമ്മ–ആത്മകഥ

# സമാന്തരയാത്രകൾ

എം. സുകുമാരൻ/മനോജ്

നമ്മുടെ രാഷ്ട്രീയ വീക്ഷണം വ്യക്തിഗതമാകുമ്പോഴും അതിന്റെ ദുരന്തങ്ങളെ വീട്ടുകാരും സുഹൃത്തുക്കളും ഏറ്റുവാങ്ങാൻ നിർബ്ബന്ധിതരാണ്. എന്റെ സ്ഥിരതാമസം തിരുവനന്തപുരത്തായതു കൊണ്ട് ചിറ്റൂരിലെ വീട്ടിൽ പോലീസിന്റെ ഇടപെടലുകളൊന്നുമുണ്ടായില്ല. എന്റെ സുഹൃത്തുക്കൾ എന്റെ നിലപാടുകളെ അംഗീകരിക്കുന്നവരു മായിരുന്നു. പൊതുരംഗത്ത് പ്രവേശിക്കാതെ എഴുത്തുമാത്രം തുടരുന്ന തുകൊണ്ട് ഭരണകൂടത്തിന്റെ ഭീകരതയെ നേരിട്ട് അനുഭവിക്കേണ്ടി വന്നിട്ടില്ല. അക്കാലത്തെ ഭരണകൂടത്തിന്റെ കഴുകൻകണ്ണുകളെ അനുഭ വിച്ചിട്ടുമുണ്ട്. നക്സലൈറ്റ് സാഹിത്യത്തിലെ ചില വരികൾ ഉദ്ധരിച്ച് ഞാനൊരു ചെറുകഥ എഴുതി. തുടർന്ന് ജയറാം പടിക്കലിനെ കാണാൻ ആവശ്യപ്പെട്ട് പോലീസുകാരൻ എത്തി. ജയറാംപടിക്കൽ നിശിതമായി എന്നെ ചോദ്യം ചെയ്യുകയുണ്ടായി. എന്റെ രാഷ്ട്രീയബന്ധങ്ങളെ കുറി ച്ചാണ് അവർക്ക് അറിയേണ്ടിയിരുന്നത്. വെറും എഴുത്തുകാരനായ എനിക്ക് കൂടുതലൊന്നും പറയാനുണ്ടായിരുന്നില്ല.

വാക്കിന്റെ ശക്തിയെക്കുറിച്ച് അപ്പോഴാണ് ഞാൻ പൂർണ്ണമായും തിരിച്ചറിഞ്ഞത്. ഭരണകൂടത്തെ അലോസരപ്പെടുത്താത്ത സാഹിത്യം വ്യാജമാണ്. എക്കാലത്തേയും ഭരണകൂടം മനുഷ്യത്വവിരുദ്ധമാണ്. മനുഷ്യപക്ഷത്തിൽ നിൽക്കുന്ന സർഗ്ഗാത്മകത മനുഷ്യനുവേണ്ടി സംസാരിക്കുകതന്നെ ചെയ്യും.

എന്റെ സാഹിത്യരചനകൾ കാലത്തോട് രാഷ്ട്രീയമായി സംവ ദിച്ചു. രാഷ്ട്രീയപക്ഷങ്ങൾ അവരുടെ വീക്ഷണം അനുസരിച്ച് എന്റെ രചനകളെ സ്വീകരിച്ചു. പ്രയോജനകാലം കഴിഞ്ഞപ്പോൾ അവർ തിരസ്ക്കരിക്കകയും ചെയ്തു. പുതിയ അവസ്ഥയോട് കൂട്ടുചേരാത്തതു കൊണ്ട് ഇപ്പോൾ പലർക്കും ഞാൻ അനാവശ്യമാണ്.

തീവ്ര ഇടതുപക്ഷക്കാരനായ എന്നെ ഭാര്യ പൂർണ്ണമായും അംഗീ കരിച്ചിട്ടുണ്ട്. അവൾ എന്റെ പിന്നിലെ നിശ്ശബ്ദപ്രവർത്തകയാണ്. ഇപ്പോഴത്തെ നിലപാടുകളെയും അംഗീകരിക്കാൻ ഭാര്യയ്ക്ക് കഴിയുന്നുണ്ട്. അവൾ എപ്പോഴും എന്നെക്കുറിച്ചാണ് വേവലാതിപ്പെടുന്നത്. എന്റെ രചനകളെ യും രാഷ്ട്രീയ നിലപാടുകളെയും കുറിച്ചല്ല. എന്റെ ആരോഗ്യസ്ഥിതി യാണ് ഭാര്യയെ അലട്ടുന്ന പ്രധാന പ്രശ്നം.

നക്സലൈറ്റുകൾ നടത്തുന്ന കൊലപാതകം നിലവിലുള്ള ഭരണവ്യവസ്ഥയോടുള്ള എതിർപ്പാണ്. പാർലിമെന്ററി കക്ഷികൾ പരസ്പരം നടത്തുന്ന കൊലപാതകങ്ങൾ വ്യവസ്ഥിതിയുടെ ഭാഗമായി ഉണ്ടാകുന്നതാണ്. ഭരണവ്യവസ്ഥയെ മാറ്റിത്തീർക്കാൻ ശ്രമിക്കുന്ന

നക്സലൈറ്റുകളേയും അവരുടെ അനുഭാവികളേയും ഭരണകൂടം വേട്ട യാടുക സ്വാഭാവികമാണ്. അവസ്ഥയെ സംരക്ഷിക്കുന്ന മാധ്യമങ്ങളും നക്സലൈറ്റുകളെ ഭീകരരായി ചിത്രീകരിക്കും.

സ്വതവെ ഒറ്റപ്പെട്ടുജീവിക്കുന്ന എന്നെ മറ്റാർക്കും ഒറ്റപ്പെടുത്താ നാവില്ല. മറ്റുള്ളവർക്കുവേണ്ടി എന്റെ വിശ്വാസങ്ങളെ ഉപേക്ഷിക്കാനും ഞാൻ തയ്യാറല്ല. ഇപ്പോൾ ഞാൻ എന്റെ പ്രതീക്ഷാശൂന്യമായ വിശ്വാസ ങ്ങളിൽ ഊന്നിയാണ് ജീവിക്കുന്നത്. എന്റെ ആവേശവും വളർച്ചയും എന്റെ അനുഭവങ്ങൾ നൽകിയ നിലപാടുകളാണ്.

? തീവ്ര ഇടതുപക്ഷക്കാരനായ കാലഘട്ടത്തിലാണ് ഞാൻ ആദ്യത്തെ പ്രണയത്തിൽ അകപ്പെടുന്നത്. അകപ്പെടൽ തന്നെയെന്ന് ഇന്നും ഞാൻ വിശ്വസിക്കുന്നു. കുറച്ചുകാലം താമസിക്കാനായി വീട്ടിൽ എത്തിയ ബന്ധുവാണ് അവൾ. അന്യജാതിക്കാരനുമായി അവളുടെ വിവാഹം നിശ്ചയിച്ചിരുന്നു. വരന്റെ തീവ്രപ്രണയവും ആത്മഹത്യാ ശ്രമവുമാണ് അവളെ വിവാഹത്തിന് സമ്മതിപ്പിച്ചത്. വിവാഹം നിശ്ചയിച്ച തിനുശേഷം വല്ലപ്പോഴും വീട്ടിൽവന്ന അയാളുമായി അവൾ ശാരീരിക മായി ബന്ധപ്പെട്ടിട്ടുമുണ്ട്. ബന്ധുവായതിനാൽ ചെറുപ്പംതൊട്ടെ അവളെ എനിക്ക് അറിയാം.

മുടിയും താടിയും നീട്ടിവളർത്തി ആർക്കും വഴങ്ങാതെ നടന്നി രുന്ന എന്നെ നന്നാക്കി എടുക്കാനുള്ള ശ്രമമാണ് അവൾ നടത്തിയത്. സ്നേഹശൂന്യമായ എന്റെ ജീവിതത്തിലേക്ക് അവൾ സ്നേഹത്തിന്റെ പച്ചപ്പായി കടന്നുവന്നപ്പോൾ ഞാൻ വിവരശൂന്യമായ തീവ്രപ്രണയ ത്തിൽ അകപ്പെട്ടു. അവളുടെ വിടപറച്ചിൽ അത്യാഹിതമായി എന്റെ മുമ്പിലുണ്ട്. സ്ത്രീകളുടെ ശവശരീരങ്ങൾ നിറഞ്ഞ സ്വപ്നങ്ങൾ എന്റെ രാത്രികളിൽ നിന്നകന്നു. വീട്ടിലെ അപൂർവ്വ സന്ദർശകനായിരുന്ന ഞാൻ ഇപ്പോൾ എപ്പോഴും സ്ഥലത്തുണ്ട്. യാത്രകൾ മുടങ്ങിയില്ലെങ്കിലും പെട്ടെന്നുതന്നെ വീട്ടിലേക്ക് തിരിച്ചെത്തും.

മരണദിവസം അറിഞ്ഞവന്റെ മാനസികാവസ്ഥയാണ് അന്ന് ഞാൻ അനുഭവിച്ചത്. അവളുടെ വിവാഹദിവസം അടുത്തുവരുന്നു. അവൾ ഗാഢമായി എന്നോട് അടുക്കുന്നു. ആത്മഹത്യയ്ക്കു ശ്രമിച്ച് പ്രണയം നേടിയ മനുഷ്യൻ, എന്റെ മുമ്പിൽ നിസ്സഹായത മാത്രം. ഞാൻ മുൻകൈയെടുത്തിരുന്നുവെങ്കിൽ അവൾ തന്നെത്തന്നെ എനിക്ക് നൽകാവുന്ന അവസ്ഥ. രാത്രി അടുത്തുകിടന്ന് സ്ത്രീയുടെ ഗന്ധം ആദ്യമായി അറിഞ്ഞെങ്കിലും ഞാനവളെ മുറിയിൽ നിന്ന് പറഞ്ഞുവിട്ടു. പാപബോധം അവളുടെ വിവാഹജീവിതത്തിൽ ഉണ്ടാകരുതെന്ന് ഞാൻ കരുതി. ഒരു വിശുദ്ധസങ്കൽപ്പത്തിന്റെ ദുരന്തം. അവളെ വിവാഹത്തിനു വേണ്ടി തൃശ്ശൂരിലെ ബന്ധുവീട്ടിൽ എത്തിക്കുന്നത് ഞാനാണ്. അവൾ ആവശ്യപ്പെട്ട എല്ലാ സാധനങ്ങളും വാങ്ങിച്ചുകൊടുത്തു.

പ്രണയം ജൈവവികാരമാകുമ്പോഴും സ്ത്രീപുരുഷബന്ധത്തെ സംബന്ധിച്ച തിരിച്ചറിവായാണ് പ്രണയം എന്നിലേയ്ക്ക് കടന്നുവരുന്നത്.

പ്രണയത്തോടുള്ള താങ്കളുടെ സമീപനം എന്തായിരുന്നു ?

വിശപ്പും ലൈംഗികതയുമാണ് ജീവികളുടെ അടിസ്ഥാനവികാരങ്ങൾ. ജീവിതത്തോടുള്ള സമീപനമാണ് ഓരോരുത്തരുടേയും ജീവിതാവബോധമായിത്തീരുന്നത്. എന്റെ പരിസരത്തിലും കാലഘട്ടത്തിലും വിശപ്പാണ് മനുഷ്യരുടെ അടിസ്ഥാനപ്രശ്നം. വിശപ്പുമാറ്റാനുള്ള വിവിധ സംവിധാനങ്ങളാണ് രാഷ്ട്രീയപക്ഷങ്ങൾ. കമ്മ്യൂണിസം ഭൂരിപക്ഷം മനുഷ്യരുടെയും വിശപ്പുമാറ്റാനുള്ള, ചൂഷണം അവസാനിപ്പിക്കാനുള്ള രാഷ്ട്രീയ, സാമ്പത്തിക, തത്വശാസ്ത്രമാണ്. അതുകൊണ്ട് സമത്വസുന്ദരതയുടെ വരവിനുവേണ്ടി ഞാൻ പ്രവർത്തിച്ചു.

അവസ്ഥയെ നിഷേധിച്ച് മറ്റൊന്നിനെ സ്ഥാപിക്കാനുള്ള ശ്രമത്തിൽ വ്യക്തികൾക്ക് അനേകം നഷ്ടങ്ങൾ ഉണ്ടാകുക സ്വാഭാവി കമാണ്. കുടുംബം, പ്രണയം, വിവാഹം ഇതെല്ലാം ആത്മത്യാഗത്തെ അനുവദിക്കാത്ത സാമ്പ്രദായിക സ്ഥാപനങ്ങളാണ്. അതുകൊണ്ട് യൗവ്വനത്തിന്റെ ആദ്യഘട്ടത്തിൽ പ്രണയവും വിവാഹവും എന്റെ മനസ്സിലേക്ക് കടന്നുവരുന്നില്ല. സമൂഹത്തെ മാറ്റിയെടുക്കാനുള്ള തീവ്രശ്രമത്തിലായിരുന്നു ഞാൻ.

അനുജന്റെ വിവാഹത്തിനു ശേഷമാണ് എന്റേത് നടക്കുന്നത്. മീനാക്ഷിയെ സോഷ്യൽ സയൻസ് ഓഫീസിൽ വെച്ചാണ് പരിചയപ്പെടുന്നത്. സഹപ്രവർത്തകയോടുള്ള അടുപ്പം പ്രണയമായി വികസിച്ചു. തുടർന്ന് ഞങ്ങൾ വിവാഹം കഴിക്കാൻ തീരുമാനിച്ചു. വിവാഹത്തെ സാമ്പ്രദായിക വിരുദ്ധമായി നടത്താനാണ് ഞാൻ തീരുമാനിച്ചത്. കൊട്ടും കുരവയും ആർഭാടവുമില്ലാത്ത ചടങ്ങ്. രജിസ്റ്റർ ഓഫീസിലെ വിവാഹ സാക്ഷ്യം. അത്യാവശ്യ സുഹൃത്തുക്കൾക്ക് ചായസൽക്കാരം. എന്റെ തീരുമാനത്തെ മീനാക്ഷിയുടെ വീട്ടുകാരും അംഗീകരിച്ചു. നാട്ടിൽ നിന്ന് അനുജനും മറ്റും വന്നു.

വിവാഹം സ്ത്രീ–പുരുഷ ബന്ധത്തിന്റെ സ്ഥാപനവൽക്കരണമാണെങ്കിലും അത് ഒഴിവാക്കാനാവാത്ത ആവശ്യമാണ്. അവിവാഹിതൻ പ്രകൃതിവിരുദ്ധനാണ്. ക്രമീകരിക്കാത്ത ലൈംഗികത പ്രാകൃതമാണ്. അപ്പോൾ മൂല്യബോധമുള്ള ആർക്കും വിവാഹത്തെ അംഗീകരിക്കേണ്ടിവരും. മനുഷ്യനും പ്രകൃതിയും നിരന്തരം പരിവർത്തനവിധേയമാണ്. സ്ഥിരലൈംഗികത പരിവർത്തന വിരുദ്ധവുമാണ്. ഇവിടെയാണ് സ്നേഹവും മക്കളും കടന്നുവരുന്നത്. വിവാഹം നമ്മുടെ ജീവിതത്തെ മറ്റുള്ളവർക്ക് നല്കലാണ്. അവരിൽ നിന്ന് പലതും നമ്മൾ നേടിയെടുക്കുന്നുമുണ്ട്.

ഓരോരുത്തരും അവനവന്റെ ഇണയെ തെരഞ്ഞെടുക്കാനുള്ള പ്രാപ്തി നേടണം. സാമ്പ്രദായിക വിവാഹം വ്യക്തികളുടെ സ്വത്വത്തെ നിഷേധിക്കുന്നു. അത് ലൈംഗികത മാത്രമാണ്. വംശവർദ്ധനവിനുള്ള അംഗീകൃത രീതിയായും കണക്കാക്കാം. വ്യക്തിത്വങ്ങളുടെ നിരാസം ജീവിതത്തെ, വിവാഹത്തെ, യാന്ത്രികമാക്കുന്നു. ഇണചേരുക ആത്മസമർപ്പണമില്ലാത്ത ചടങ്ങുതീർക്കലാകുന്നു. പ്രണയം പരസ്പരമുള്ള

ആത്മസമർപ്പണത്തിന്റെ മാർഗ്ഗമാണ്. ലൈംഗികതയെ ഉദാത്തമായ അനുഭവമാക്കാൻ പ്രണയത്തിനു കഴിയും. സാമ്പ്രദായിക വിവാഹം പ്രണയശൂന്യമായ ലൈംഗികതയാണ്. ആചാരം പോലെ അനുഷ്ഠാനം പോലെ സംഭവിക്കുന്ന ലൈംഗികത സർഗ്ഗാത്മകമല്ല.

പ്രണയവും വിവാഹവും സ്ത്രീയും ജീവിതത്തിന്റെ ആകെതുകയിലെ ചെറുസംഖ്യകൾ മാത്രമാണ്. ജീവിതം വിശാലവും മറ്റു ചില ലക്ഷ്യങ്ങൾ അടങ്ങിയവയുമാണ്. അതുകൊണ്ട് സ്ത്രീയെയും പ്രണയത്തെയും ജീവിതത്തിന്റെ ഭാഗമായി ഞാൻ കണ്ടു. അവ എന്റെ ആദ്യാവസാന ലക്ഷ്യങ്ങളല്ല. നമുക്കുവേണ്ടി ചിലരുണ്ടാകുന്നതും മറ്റുചിലർക്കുവേണ്ടി നാം ജീവിക്കുന്നതും നല്ലതുതന്നെയാണ്. കഠിന യത്നമാണെങ്കിലും മക്കളുടെ ഭാവിക്കുവേണ്ടി അദ്ധ്വാനിക്കുന്നതും സുഖകരമാണ്.

ജീവിതം സൂക്ഷ്മതലത്തിൽ വ്യർത്ഥമാണ്. വ്യർത്ഥതയെ മറികടക്കാൻ അനേകം മാർഗ്ഗങ്ങളുണ്ട്. വിവാഹവും രാഷ്ട്രീവും എഴുത്തും വ്യർത്ഥതയെ മറികടക്കാനുള്ള എന്റെ ശ്രമങ്ങളാണ്.

? ഇക്കാലത്താണ് ഞാൻ ഒരു നോവൽ എഴുതാൻ ആരംഭിക്കുന്നത്. വീട്ടിലെ അടഞ്ഞുകിടന്ന മുറി വൃത്തിയാക്കി എഴുത്തിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. എഴുത്തു തുടങ്ങി അധികദിവസം കഴിയുന്നതിനു മുമ്പെ ഏടത്തിയമ്മ മുറി കൈവശപ്പെടുത്തി കിടക്കമുറിയാക്കി. പിന്നീട് ഞാൻ ചായ്പ്പ് വൃത്തിയാക്കി എഴുതാൻ ഇരുന്നു. ഒരുദിവസം നടക്കാൻ ഇറങ്ങിത്തിരിച്ചുവന്ന ഞാൻ ചായ്പ്പിൽ വിറകും മരങ്ങളും കൂട്ടിയിട്ടിരിക്കുന്നതു കണ്ടു. എന്റെ നേരെ മൂത്ത ഏട്ടന്റെ ഏർപ്പാടാണ്. തുടർന്ന് സുഹൃത്തിന്റെ ലോഡ്ജിലേക്ക് എഴുത്തുമാറ്റി. അവിടെയും സ്വസ്ഥതയില്ല. കൂട്ടുതാമസക്കാരനായ മദ്യപാനിയുടെ ബഹളങ്ങൾ. പിന്നീട് ഞാൻ നല്ലേപ്പിള്ളിയിലെ പെങ്ങളുടെ വീട്ടിലേക്ക് എഴുത്തു സാമഗ്രികളുമായി പുറപ്പെട്ടു. റോഡിന് അടുത്തുള്ള അവരുടെ വീട്ടിൽ എപ്പോഴും വാഹനങ്ങളുടെ ശബ്ദപ്രളയം. വീണ്ടും സുഹൃത്തിന്റെ ലോഡ്ജിലും മറ്റും.

എഴുതാനുള്ള സാഹചര്യത്തെ കുടുംബത്തിലും മറ്റും താങ്കൾ എങ്ങനെയാണ് അനുഭവിച്ചത് ? താങ്കളുടെ സൗഹൃദങ്ങൾ എങ്ങനെ ? ഔദ്യോഗിക സുഹൃത്തുക്കൾ, വായനക്കാർ ?

ചിറ്റൂരിലെ പഴയൊരു വീട്ടിലാണ് ഞാൻ ജനിച്ചത്. വെളിച്ചം കുറഞ്ഞ ഇടുങ്ങിയ മുറികൾ. വീട്ടിലും പരിസരത്തിലും ധാരാളം മനുഷ്യർ. നിശ്ശബ്ദത അപൂർവ്വമായ അനുഭവമാണ്. ജന്മവാസനയുമായി മുന്നേറിയ ഞാൻ പരിസരബോധത്തെ അവഗണിച്ച് എഴുതിത്തുടങ്ങി. ആദ്യഘട്ടത്തിൽ നിരന്തരം എഴുത്തുതന്നെ. യൗവ്വനത്തിന്റെ ഉജ്വലമായ പ്രവാഹം. തിരുവനന്തപുരത്ത് ലോഡ്ജിൽ താമസമാക്കിയപ്പോഴും ഇടതടയാതെ എഴുത്തുതുടർന്നു. അശോക ലോഡ്ജിൽ വെച്ചാണ് "അഴിമുഖ"വും "പാറ"യും എഴുതുന്നത്. അവിടെവെച്ചുതന്നെ മറ്റുപല കഥകളും എഴുതുകയുണ്ടായി.

സംഘടനാ പ്രവർത്തനത്തിന്റെ കാലഘട്ടത്തിൽ എന്റെ എഴു

ത്തുരീതിയും ജീവിതാവബോധവും മാറ്റംവെച്ചു. സങ്കേതം, ഭാഷ, വിഷയം ഇവയിൽ ഞാൻ എന്റേതായ തെരഞ്ഞെടുപ്പുകൾ നടത്തി. ചെറുകഥ ചെറുതിൽ നിന്ന് വികസിച്ച് ബൃഹത്തായ ആഖ്യാനമായി. ജീവിതത്തെ ഭാഗികമായല്ല സമഗ്രമായാണ് ഞാൻ ദർശിച്ചത്. ചരിത്രം, കാലം, രാഷ്ട്രീയം, വർഗ്ഗം ഇവയെല്ലാം എന്റെ കഥാകേന്ദ്രങ്ങളായി. കഥ രാഷ്ട്രീയമായ ഇടപെടലുകളായി.

വിവാഹത്തിനുശേഷം പടിഞ്ഞാറെകോട്ടയിൽ താമസം ആരംഭിച്ചു. ഇടുങ്ങിയ വീട്, അസ്വസ്ഥമായ അന്തരീക്ഷം. എഴുത്തിന്റെ ആർജ്ജവം എല്ലാ പ്രതിസന്ധികളെയും മറികടന്നു. അക്ഷരങ്ങൾ ജീവവായുവാകുമ്പോൾ തടസ്സങ്ങളെ ലാഘവത്തോടെ നേരിടാനാകുന്നു. ഇത്തരം സമീപനങ്ങൾക്ക് യുവത്വത്തിന്റെ പ്രബലതയ്ക്ക് പ്രാധാന്യമുണ്ട്. മനസ്സിന്റെയും ശരീരത്തിന്റെയും ശാക്തേയാവസ്ഥയാണ് യുവത്വം. രണ്ടും ഒരുപോലെ ശക്തം. വാർദ്ധക്യത്തിൽ രോഗബാധ ശാരീരിക അദ്ധ്വാനത്തെ നിയന്ത്രിക്കുന്നു. അതോടൊപ്പം മനസ്സിന്റെ ശക്തിയും തളർന്നുതുടങ്ങുന്നു. മനസ്സ് പോകുന്ന സ്ഥലത്ത് ശരീരം എത്തുന്നില്ല എന്നത് എക്കാലത്തെയും വാർദ്ധക്യത്തിന്റെ പരാതിയാണ്.

ഹൗസിംങ് കോളനിയുടെ വീട് വാങ്ങിച്ച് കോട്ടയ്ക്കകത്ത് താമസം ആരംഭിച്ചപ്പോഴും എഴുത്തിനുള്ള സമൃദ്ധമായ അന്തരീക്ഷമല്ല എനിക്കു ലഭിച്ചത്. എഴുത്തുമുറി ഇല്ലാത്ത എഴുത്തുകാരനാണ് ഞാൻ. ദിവസത്തിലെ ചില മണിക്കൂറുകൾ മാത്രമാണ് എഴുതാനായി എനിക്കു ലഭിക്കുക. അത് രാത്രിയോ പകലോ ആകാം. ശബ്ദാന്തരീക്ഷത്തിൽ എഴുതി ശീലിച്ചതുകൊണ്ട് എഴുതാനുള്ള പ്രത്യേക സാഹചര്യം എനിക്കാവശ്യമില്ല. എഴുതാനുള്ള മാനസികാവസ്ഥയാണ് വേണ്ടത്.

എഴുതുക, മാറ്റിയെഴുതുക, പകർത്തെഴുതുക ഇതെല്ലാം നീണ്ട അദ്ധ്വാനങ്ങളാണ്. ചിന്തയുടെ വിപുലമായ ശൃംഖലയുമുണ്ട്. മാനസികവും ശാരീരികവുമായ കഠിനാദ്ധ്വാനമാണ് എനിക്ക് എഴുത്ത്. ഓരോ കഥ എഴുതി തീരുമ്പോഴും ഞാൻ മാനസികമായി പുനർജ്ജനിക്കുന്നു. അത്തരം അവസ്ഥയെ നേരിടാൻ ശാരീരികമായും മാനസികമായും ഊർജ്ജം വേണം. അനേകം മാറ്റിയെഴുത്തിൽ കൂടെയാണ് എന്റെ ഒരു കഥ ജനിക്കുന്നത്. വാക്കുകളുടെ സാമ്രാജ്യത്തിൽ നിന്ന് എനിക്കു മാത്രമുള്ള വാക്കുകളെ കണ്ടെത്തുക തീവ്രയജ്ഞമാണ്. അത് ഓരോ എഴുത്തുകാരനും അനുഭവിച്ചറിയേണ്ട അവസ്ഥയാണ്.

അക്ഷരവിരുദ്ധമായ സാഹചര്യം എന്റെ ജീവിതത്തിൽ ഉണ്ടായിട്ടില്ല. എന്റെ എഴുത്തിനെ ആരും തടസ്സപ്പെടുത്തിയിട്ടില്ല. പരമാവധി പ്രോത്സാഹിപ്പിക്കുകയാണ് ചെയ്തത്. അമ്മയും മറ്റും ഞാൻ പ്രത്യേക ജന്മവാസന ഉള്ളവനാണെന്നു കണ്ട് അഭിമാനിച്ചു. അദ്ധ്യാപകരും അത്യാവശ്യ പ്രോത്സാഹനങ്ങൾ നല്കിയിട്ടുണ്ട്. ചിറ്റൂരിലെ വായനാസൗഹൃദവും എന്നെ അംഗീകരിച്ചിരുന്നു.

ഔദ്യോഗിക ജീവിതവും വായനാസൗഹൃദങ്ങളും വേർതിരിക്കാ

നാവാത്ത അവസ്ഥയാണ് തിരുവനന്തപുരത്ത് ഞാൻ അനുഭവിച്ചത്. ശങ്കരനും ഹമീദും അടങ്ങുന്ന അന്നത്തെ ഔദ്യോഗിക സുഹൃത്തുക്കൾ തന്നെയാണ് എന്റെ ഇന്നത്തേയും വേണ്ടപ്പെട്ട വായനക്കാർ. ഞങ്ങൾ തമ്മിൽ അസാധാരണ ബന്ധമാണ് ഇപ്പോഴും ഉള്ളത്. എന്റെ വ്യക്തി പരമായ എല്ലാ പരാധീനതകൾക്കും അവർ താങ്ങാണ്.

നിശ്ശബ്ദ ആസ്വാദകയാണ് എന്റെ ഭാര്യ. മകളും വായനക്കാരി തന്നെ. ഇവർക്കെല്ലാം അപ്പുറത്ത് ഞാനറിയാതെ എന്റെ വായനക്കാരുണ്ട്. അവരുടെ പ്രതീക്ഷകളെ സഫലമാക്കുക, തന്റെ വായനാസമൂഹത്തെ തൃപ്തിപ്പെടുത്തുക, ഓരോ എഴുത്തുകാരന്റെയും കടമയാണ്. എന്റെ പുസ്തകങ്ങൾ വീണ്ടും അച്ചടിക്കുന്നത് എന്റെ വായനക്കാരുടെ പിന്തുണകൊണ്ടു മാത്രമാണ്. ചവറു വായന മരിക്കുമ്പോഴും നല്ല വായന നിലനില്ക്കുകതന്നെ ചെയ്യും.

? എന്റെ ആത്മീയാന്വേഷണത്തിന്റെ ഭാഗമാണ് എന്റെ പ്രവർത്തനമണ്ഡലങ്ങളെല്ലാം. ജീവിതത്തിന്റെ പ്രസക്തിയെയാണ് ഞാൻ അന്വേഷിച്ചത്. മനുഷ്യനും പ്രപഞ്ചവും വ്യക്തിയും സമൂഹവും വ്യക്തിയും പ്രകൃതിയും തമ്മിലുള്ള ബന്ധത്തെയാണ് ഞാൻ അന്വേഷിച്ചുകൊണ്ടിരുന്നത്. സർഗ്ഗാത്മകതയുടെ സവിശേഷത, അതിന്റെ അതിജീവനശേഷി, അനശ്വരത എന്നെ പ്രലോഭിപ്പിക്കുക തന്നെ ചെയ്തു. കമ്മ്യൂണിസം ആൾക്കൂട്ടത്തിന്റെ ശാസ്ത്രമാണ്. സർഗ്ഗാത്മകത വ്യക്തിയുടെയും. ഇവയുടെ വൈരുദ്ധ്യങ്ങൾ എന്നെ അലട്ടി. വ്യക്തിയെ ഒഴിവാ ക്കാനോ സാമാന്യവല്ക്കരിക്കാനോ എനിക്കു കഴിഞ്ഞില്ല.

ഇക്കാലത്താണ് ഒളരിയിൽ വെച്ച് ജനകീയ സാംസ്കാരിക വേദിയുടെ ക്യാമ്പ് നടക്കുന്നത്. യു.പി. ജയരാജും ഞാനുമാണ് ചെറുകഥ കൾ പരിശോധിക്കേണ്ടത്. അതിനുമുമ്പ് കവിത. ആന്ധ്രയിൽ നിന്നുവന്ന വരവരറാവുവും മറ്റും തെലുങ്കിൽ കവിതകൾ പാടി. വിപ്ലവലു എന്ന വാക്കാണ് എനിക്കും ജയരാജിനും മനസ്സിലാക്കാനായത്. എന്നാൽ സദസ്സ് മുഴുവൻ കവിതയെ പൂർണ്ണമായും ഉൾക്കൊണ്ട് ജ്വലിച്ചു. വിപ്ലവകവി എഴുതുന്നതും പറയുന്നതും ഭാഷാതീതമായ വിപ്ലവമായി അവർ ഉൾ ക്കൊണ്ടു. അത്തരമൊരു യാന്ത്രികാനുഭവത്തെ സ്വീകരിക്കാൻ എനിക്കും യു.പി.ജയരാജിനും കഴിഞ്ഞില്ല. കഥകളെ മറ്റൊരാളെ ഏല്പിച്ച് ഞാനും യു.പി.ജയാജും നാട്ടിലേക്കു മടങ്ങി. എഴുത്തിനെ സൃഷ്ടിയായല്ല ഉല്പന്ന മായാണ് കമ്മ്യൂണിസം കണ്ടത്. വ്യക്തിയുടെ സർഗ്ഗാത്മകതയെ അവർ അംഗീകരിക്കുന്നുമില്ല. പിന്നീടു നടന്ന നാടകക്യാമ്പിൽ സംഘാടകർ വിഷയം നല്കി എല്ലാവരും ചേർന്ന് നാടകം എഴുതുന്ന അവസ്ഥയു ണ്ടായി. നാടകക്യാമ്പിൽ ഞാൻ പങ്കെടുത്തിട്ടില്ല. ഒളരി ക്യാമ്പിനു ശേഷം സാംസ്കാരികവേദിയുമായുള്ള എന്റെ ബന്ധം അവസാനിച്ചു.

കമ്മ്യൂണിസത്തിന്റെ യാന്ത്രികവാദത്തെ താങ്കൾ എങ്ങനെയാണ് നേരിട്ടത് ? സാംസ്കാരികവേദിയുമായുള്ള ബന്ധത്തെക്കുറിച്ച് പറയുമല്ലോ ?

പൊതുവേദിയിൽ എക്കാലത്തും പ്രത്യക്ഷപ്പെടാത്ത എഴുത്തു

കാരനാണ് ഞാൻ. അതിനു പല കാരണങ്ങളുണ്ട്. എന്റെ രോഗാവസ്ഥയും അന്തർമുഖത്വവും ആൾക്കൂട്ടത്തെ അഭിമുഖീകരിക്കുന്നതിൽ നിന്ന് എന്നെ പിന്തിരിപ്പിച്ചു. എനിക്കു പറയാനുള്ളതെല്ലാം രചനകളിൽ കൂടെ ഞാൻ വെളിപ്പെടുത്തി. പിന്നെന്തിനാണ് അനാവശ്യമായ വാഗ്വിലാസങ്ങൾ ? അവ തെറ്റായി അച്ചടിച്ചുവരുമ്പോൾ ക്ഷമാപണങ്ങൾക്കും തിരുത്തലുകൾക്കും തയ്യാറാവണം. എനിക്കതിനു കഴിയില്ല.

രാഷ്ട്രീയത്തെ പ്രമേയമാക്കിയതുകൊണ്ട് ഇടതുപക്ഷവും തീവ്ര പക്ഷവും എന്നെ സഹയാത്രികനാക്കി. അക്കാലത്തെ താത്വികമായ ശരികളിൽ നിലയുറപ്പിച്ച ഞാൻ വേദികളിൽ എവിടെയും പ്രത്യക്ഷപ്പെട്ടിട്ടില്ല. എങ്കിലും നോട്ടീസുകളിൽ സംഘബലം നിശ്ചയിക്കുന്നവരുടെ കൂട്ടത്തിൽ എന്റെ പേരും അച്ചടിച്ചുവന്നു. സമൂഹത്തിനുവേണ്ടി ജീവൻ ത്യജിക്കാൻ പോലും തയ്യാറായ തീവ്രപക്ഷക്കാരായ യുവാക്കൾ ഇന്നും എന്റെ ഓർമ്മകളിൽ ഉജ്വലമായി നിലനില്ക്കുന്നു. നിസ്വാർത്ഥരായ അവരിൽ പലരും പോലീസുകാരുടെ മർദ്ദനമേറ്റ് അകാലത്തിൽ രോഗം ബാധിച്ചു മരിച്ചു. പലരും ഇന്നും ജീവശ്ശവങ്ങളായി ജീവിക്കുന്നു. കമ്മ്യൂണിസ്റ്റ് ഭരണകൂടത്തിന്റെ പോലീസാണ് കമ്മ്യൂണിസ്റ്റുകാരെ വേട്ടയാടി നശിപ്പിച്ചത്. ഇന്നും അന്നും വർഗ്ഗശത്രു സുരക്ഷിതമായി ജീവിക്കുന്നു.

ജനകീയ സാംസ്കാരികവേദിയുടെ, നക്സലിസത്തിന്റെ പരാജയം കേരളീയ രാഷ്ട്രീയ ദർശനത്തിന് സാമൂഹ്യപാഠമായി തീരേണ്ടതാണ്. ഒരുപാട് ഗുണഫലങ്ങൾ ജനകീയ സാംസ്കാരികവേദി സമൂഹത്തിന് നല്കിയിട്ടുണ്ട്. അത് സാംസ്കാരിക പ്രവർത്തനത്തിന്റെ ലക്ഷ്യത്തെ മലയാളികൾക്ക് ബോദ്ധ്യപ്പെടുത്തി. മുഖ്യധാരയെ നവീകരിക്കാൻ പ്രേരണ നല്കി. മുഖ്യധാര മാധ്യമ ങ്ങളുടെ സമീപനത്തെ പോലും നക്സലൈറ്റുകൾ സ്വാധീനിച്ചിട്ടുണ്ട്. കൂട്ടത്തിൽ സമൂഹത്തിന്റെ ശത്രുവിനെയും മിത്രത്തെയും ജനകീയസാംസ്കാരികവേദി വെളിപ്പെടുത്തി.

അന്നത്തെ കമ്മ്യൂണിസം നന്മയുടെ പക്ഷത്താണ് നിലയുറപ്പിച്ചതും പ്രവർത്തിച്ചതും. പാർലിമെന്ററി കമ്മ്യൂണിസം തിന്മയോടു കൂട്ടുചേർന്ന് സാമൂഹ്യ വിരുദ്ധമായി. ധനാന്ധത ഇന്നത്തെ കമ്മ്യൂണിസ ത്തിന്റെ അപചയമാണ്. ധനം സ്വരൂപിക്കാനല്ല ശരിയായി വിതരണ വിനിമയം നടത്താനാണ് കമ്മ്യൂണിസത്തിന്റെ സാമ്പത്തികവാദം പ്രാധാന്യം നല്കുന്നത്.

കമ്മ്യൂണിസത്തിന്റെ ദാർശനിക ശുദ്ധിയെയാണ് ഞാൻ ഇഷ്ടപ്പെട്ടത്. അത്തരമൊരു അവസ്ഥ സൃഷ്ടിക്കാനായിരുന്നു എന്റെ എഴുത്തും പ്രവർത്തനങ്ങളും. നക്സലിസത്തിന്റെ ശൈഥില്യം എന്റെ ധാരണകളെ യഥാർത്ഥബോധത്തിൽ എത്തിച്ചു. റഷ്യയുടെ പതനത്തെ സ്വാഭാവികതയോടെയാണ് ഞാൻ കണ്ടത്. അത് കാലത്തിന്റെ മാനുഷികതയുടെ ആവശ്യമായിരുന്നു. യു.പി. ജയരാജും മറ്റും റഷ്യയുടെ പതനത്തെക്കുറിച്ച് ഖേദിച്ച് കഥയെഴുതിയപ്പോൾ ഞാൻ അമ്പരന്നു. തീവ്രകമ്മ്യൂണിസ്റ്റായ, സോഷ്യൽ ഫാസിസത്തെ, തിരിച്ചറിഞ്ഞ അവർ ഖേദിക്കരുതായിരുന്നു.

*(അവസാനിക്കുന്നില്ല)*




ജീവന്റെയും ജീവിതത്തിന്റെയും
സുരക്ഷിതത്വത്തിന്
സാമ്പത്തികം
മുഖ്യഘടകമാണല്ലോ....

സുഖകരമായ ഭാവിക്കും
കുടുംബത്തിന്റെ
സുരക്ഷിതത്വത്തിനും വേണ്ടി
LIC യിൽ അംഗമാകുക.




ആധുനിക കാലഘട്ടത്തിലെ
അവിഭാജ്യ ഘടകമാണല്ലോ
വിപണിയും ഉപഭോഗവും.
ഉപഭോഗവസ്തുക്കളുടെ
സംരക്ഷണം അതിപ്രധാനമാണ്.
**വാഹനങ്ങൾ,**
**കച്ചവടസ്ഥാപനങ്ങൾ, വീട്,**
**വീട്ടുപകരണങ്ങൾ** എന്നിവയെ
സംരക്ഷിക്കുന്നതിനും
**വ്യക്തിഗത അപകടങ്ങളെ**
അതിജീവിക്കാനും
**മെഡിക്ലെയിമിനും** GIC
സഹായിക്കുന്നു.

**എൽ.ഐ.സി. ജനറൽ ഇൻഷുറൻസ്**
സംബന്ധിച്ച എല്ലാ ആവശ്യങ്ങൾക്കും ബന്ധപ്പെടുക

**C. PRADEEPKUMAR**
Vinayaka Complex, Opp. Gayathri Theatre,
**KOLLENGODE - 678 506**
Ph : 04923-263258, 9349312220, 9495171680,
04923-266480 (R)

# ദേശീയവാദവും ഫാസിസവും

**എം. വി. ഹരിദാസൻ**

ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും ഭീകരവും നിന്ദ്യവുമായ രാഷ്ട്രീയ പ്രതിഭാസമാണ് ഫാസിസം. ഫാസിസത്തിന് ദേശീയവാദവുമായി വളരെ അടുത്ത ബന്ധമുണ്ട്. രണ്ട് പ്രത്യയശാസ്ത്രങ്ങളും രാഷ്ട്രത്തെ നന്മതിന്മകൾക്കപ്പുറത്ത് പ്രതിഷ്ഠിച്ച് ആരാധിക്കുന്നു. ദേശീയവാദത്തിന്റെ അപകടത്തെക്കുറിച്ച് പലരും ബോധവാന്മാരല്ല. ദേശീയവാദത്തിന്റെ വിശ്വരൂപമാണ് ഫാസിസം. കലർപ്പറ്റ ദേശീയവാദം അനിവാര്യമായും ഫാസിസത്തിലേക്ക് നയിക്കും. ദേശീയവാദത്തിന്റെ മാനവവിരുദ്ധവും അപകടകരവുമായ മുഖത്തെ ആദ്യമായി തിരിച്ചറിഞ്ഞ ഇന്ത്യൻ ചിന്തകൻ രവീന്ദ്രനാഥ ടാഗോറാണ്. സംഘടിതമായ സ്വാർത്ഥത എന്നാണ് ദേശീയവാദത്തെ അദ്ദേഹം വിശേഷിപ്പിച്ചത്. രാഷ്ട്രം (Nation) എന്ന ആശയം മനുഷ്യൻ കണ്ടുപിടിച്ചിട്ടുള്ളതിൽ വെച്ച് ഏറ്റവും ശക്തിമത്തായ മയക്കുമരുന്നാണെന്നും, രാഷ്ട്രലഹരിക്കടിമപ്പെട്ട ജനങ്ങൾ അതിന്റെ വിനാശകരമായ സ്വാർത്ഥപദ്ധതികളെ, അവയുടെ അധാർമ്മികതയെക്കറിച്ച് ഒട്ടും ബോധവാന്മാരാകാതെ നടപ്പിലാക്കുമെന്നും അദ്ദേഹം നിരീക്ഷിക്കുന്നു. പിൽക്കാലത്ത് ഫാസിസത്തിന്റെ സവിശേഷതകളായി ഗണിക്കപ്പെട്ട പലതും ദേശീയവാദത്തിന്റേതു തന്നെയായിരുന്നുവെന്നു ദേശീയവാദത്തെക്കുറിച്ചുള്ള ടാഗോറിന്റെ വിവരണം (1917) വ്യക്തമാക്കുന്നു.

അദ്ദേഹം എഴുതുന്നു: "സംഘട്ടനവും കീഴടക്കാനുള്ള ത്വരയുമാണ് പാശ്ചാത്യദേശീയവാദത്തിന്റെ കാതൽ. അല്ലാതെ സാമൂഹിക സഹകരണമല്ല.... തങ്ങളുടെ മനസ്സുകളെ ചെത്തിശരിപ്പെടുത്താനും സ്വാതന്ത്ര്യത്തെ വെട്ടിക്കുറയ്ക്കുവാനും ജനങ്ങൾ മുഴുവൻ സ്വമേധയാ ഭരണകൂടത്തിനു കീഴടങ്ങുന്നത് ജപ്പാനിൽ ഞാൻ കണ്ടിട്ടുണ്ട്. ഭരണകൂടം വിദ്യാഭ്യാസ സ്ഥാപനങ്ങളിലൂടെ ജനങ്ങളുടെ ചിന്തയെ നിയന്ത്രിക്കുകയും വികാരങ്ങളെ നിർമ്മിക്കുകയും ചെയ്യുന്നു. ആളുകളിൽ കുട്ടിക്കാലം മുതൽക്കു തന്നെ വെറുപ്പും അഭിലാഷങ്ങളും വളർത്തുന്നു. അതിന് എല്ലാ മാർഗ്ഗങ്ങളും ഉപയോഗപ്പെടുത്തുന്നു. ചരിത്രത്തിൽ അസത്യങ്ങളെയും അർദ്ധ സത്യങ്ങളെയും നിർമ്മിക്കുക, മറ്റു വംശങ്ങളെ നിരന്തരം തെറ്റായി ചിത്രീകരിക്കുകയും അവരോട് വെറുപ്പ് വളർത്തുകയും ചെയ്യുക, മനുഷ്യരാശിയുടെ ഭാവിക്കുവേണ്ടി വേഗം മറക്കേണ്ട സംഭവങ്ങളുടെ-മിക്കപ്പോഴും വ്യാജസംഭവങ്ങളുടെ-സ്മാരകങ്ങൾ സ്ഥാപിച്ച് അന്യരാജ്യങ്ങളെ നിരന്തരം ശല്യപ്പെടുത്തിക്കൊണ്ടിരിക്കുക എന്നിവ അവയിൽ ചിലതാണ് " (Nationalism).

ടാഗോർ പാശ്ചാത്യ ദേശീയവാദത്തെ മാത്രമല്ല വിമർശിച്ചത്. രാഷ്ട്രം എന്ന സാമാന്യ ആശയത്തെത്തന്നെ അദ്ദേഹം നിരാകരിച്ചു. അമേരിക്കയിൽ വെച്ച് നടത്തിയ ഒരു പ്രസംഗത്തിൽ (1925) രാഷ്ട്രം എന്ന ആശയത്തോടുള്ള തന്റെ അതൃപ്തി അദ്ദേഹം തുറന്നു പ്രകടിപ്പിച്ചിട്ടുണ്ട്. ദേശീയ വാദം മനുഷ്യരാശിക്ക് വലിയൊരു ഭീഷണിയാണെന്നും, മാനവിക മൂല്യ ങ്ങളെക്കാളെല്ലാം മഹത്തരമാണ് രാഷ്ട്രം എന്ന ആശയത്തെ എതിർത്തു തോൽപ്പിക്കേണ്ടത് മനുഷ്യവംശത്തിന്റെ ശോഭനമായ ഭാവിക്ക് അനിവാര്യ മാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. ഇതേ അഭിപ്രായം തന്നെയാണ് ജോർജ് ഓർവെല്ലിനും എം.എൻ.റോയിക്കും ഉണ്ടായിരുന്നത്.

എന്താണ് ദേശീയവാദത്തിന്റെ രാഷ്ട്രസങ്കൽപ്പം ? ദേശീയവാദ ചിന്തകന്മാരുടെ അഭിപ്രായത്തിൽ രാഷ്ട്രം എന്നത് ആത്മാവും, ബുദ്ധിയും, യുക്തിബോധവുമെല്ലാം ഉള്ള ഒരു ഭൂമിശാസ്ത്ര ഏകകമാണ്. രാഷ്ട്രം മനുഷ്യന്റെ സൃഷ്ടിയല്ല. അതൊരു ആദ്ധ്യാത്മിക സത്തയാണ്. അത് ദൈവത്തിന്റെ സൃഷ്ടിയും ഉപകരണവുമാണ്. ഓരോ രാഷ്ട്രവും പ്രത്യേക ദൗത്യവുമായാണ് പിറവിയെടുക്കുന്നത്.

ഇറ്റാലിയൻ ദേശീയവാദചിന്തകനായ എന്റിക്കോ കൊറാഡിനി എഴുതുന്നു: "മാനവഐക്യത്തിന്റെ ഉൽകൃഷ്ടരൂപമാണ് രാഷ്ട്രം. രാഷ്ട്രമെന്നത് പൗരന്മാരുടെ വെറും ആകെത്തുകയല്ല, അത് ഒരു ജൈവഘടനയാണ്–ഭൂത–ഭാവി–വർത്തമാന തലമുറകളെയെല്ലാം ആശ്ലേഷി ക്കുന്ന ഒരു നിഗൂഢാത്മക ശരീരം. വ്യക്തി അതിന്റെ ക്ഷണികമായ ഒരു ഘടകം മാത്രം. വ്യക്തിയുടെ പരമമായ കർത്തവ്യം അതിനോട് കടപ്പെട്ടിരി ക്കുകയാണ് " (Discorsi Politici).

സമൂഹത്തിന്റെ രാഷ്ട്രീയ സംഘടനയായ ഭരണകൂടം രാഷ്ട്രത്തെ പ്രതിനിധാനം ചെയ്യുന്നു. അങ്ങനെ രാഷ്ട്രം ഭരണകൂടവുമായി താദാത്മ്യം പ്രാപിക്കുന്നു. ദേശീയവാദം ജൈവരാഷ്ട്ര സങ്കൽപ്പത്തെയാണ് കൈക്കൊള്ളുന്നത്. ഫാസിസത്തിന്റെ രാഷ്ട്ര സങ്കൽപ്പവും ദേശീയ വാദത്തിന്റേതിൽ നിന്ന് അടിസ്ഥാനപരമായി വ്യത്യസ്തമല്ല. ജൈവരാഷ്ട്രം എന്ന സങ്കൽപം മാനവിക മൂല്യങ്ങളെയും ജനാധിപത്യത്തെയും നിഷേധി ക്കുന്നു. അത് അഹങ്കാരത്തെയും മറ്റു സംസ്കാരങ്ങളോടുള്ള ശത്രുത യെയും സൃഷ്ടിക്കുന്നു. ഈ ജൈവരാഷ്ട്ര സങ്കൽപ്പമാണ് ഫാസിസ്റ്റ് പ്രത്യയശാസ്ത്രത്തിന്റെ മൂലക്കല്ല്. ഫാസിസത്തിന്റെ മറ്റ് ആശയങ്ങളെല്ലാം തന്നെ അതിനെ കേന്ദ്രീകരിച്ചാണ് രൂപം കൊണ്ടിരിക്കുന്നത്. മുസ്സോളിനി പ്രഖ്യാപിച്ചു: "എല്ലാം രാഷ്ട്രത്തിനു വേണ്ടിയാണ്. യാതൊന്നും അതിനു പുറത്തല്ല, ഒന്നും അതിന് എതിരുമായിക്കൂടാ."

ഇറ്റാലിയൻ സാമൂഹിക ശാസ്ത്രജ്ഞനായ വിൽഫ്രെഡോ പരെറ്റോ (1848–1923) കൊറാഡിനിയുടെ രാഷ്ട്ര സങ്കൽപ്പത്തെ വികസിപ്പി ക്കുകയും, സാമൂഹിക പരിക്രമണത്തെയും ശ്രേഷ്ഠവിഭാഗത്തെയും കുറിച്ചുള്ള സിദ്ധാന്തങ്ങളിലൂടെ രാഷ്ട്രാഹന്തക്കും സ്വേച്ഛാധിപത്യത്തിനും സാമൂഹിക ശാസ്ത്രപരമായ നീതിമത്കരണം നൽകുകയും ചെയ്തു. ഈ

താത്ത്വികാടിത്തറയിലാണ് മുസ്സോളിനി ഇറ്റാലിയൻ കോർപ്പറേറ്റ് രാഷ്ട്രം പടുത്തുയർത്തിയത്. രാഷ്ട്രത്തിന്റെ അഭിലാഷമാണ് ജനങ്ങളുടെ അഭിലാഷം. രാഷ്ട്രത്തിന്റെ അഭിലാഷം മനസ്സിലാക്കാൻ ഭരണ നേതൃത്വത്തിന്, അതായത് ഫാസിസ്റ്റു നേതൃത്വത്തിനു മാത്രമേ കഴിയൂ. സാധാരണ പൗരന്മാർക്ക് അതിനു കഴിയില്ല. അതുകൊണ്ട് അവർ നാവടക്കിയിരിക്കണം-ഇതാണ് മുസ്സോളിനിയുടെ കോർപ്പറേറ്റ് രാഷ്ട്ര സങ്കൽപത്തിന്റെ സത്ത.

കൊറാഡിനിയുടെ രാഷ്ട്രസങ്കൽപത്തെ സ്വീകരിച്ചുകൊണ്ട് ഫാസിസ്റ്റു രാഷ്ട്രീയ സിദ്ധാന്തത്തിന് സാംസ്കാരികമായ ഒരു തലം നൽകിയത് ഫാസിസ്റ്റ് ദാർശനികനും മുസ്സോളിനിയുടെ വിദ്യാഭ്യാസ മന്ത്രിയുമായിരുന്ന ഗിയോവന്നി ജൻടൈൽ (1875-1944) ആണ്. രാഷ്ട്ര ത്തിന്റെ സാംസ്കാരിക പൈതൃകപ്പെരുമയെ പുനരുദ്ധരിക്കുകയെന്നത് ഫാസിസത്തിന്റെയും ദേശീയവാദത്തിന്റെയും സവിശേഷതയാണെന്ന കാര്യം എം.എൻ.റോയിയെയും മീരാനന്ദയെയും പോലുള്ള ചിന്തകർ നിരീക്ഷിച്ചിട്ടുണ്ട്. അതിന്റെ ഭാഗമായി ജൻടൈൽ ദേശീയ ചൈതന്യ ത്തിന്റെ പ്രതീകങ്ങളെന്ന നിലയിൽ വീരപുരുഷന്മാരുടെ ജീവിതകഥകൾ പാഠപുസ്തകങ്ങളിൽ ഉൾപ്പെടുത്തി. ജനങ്ങൾ ഒരു ജനായത്ത ഭരണ ക്രമത്തിലെന്നപോലെ അവരവരുടെ വ്യക്തിത്വത്തിലൂടെ ആത്മസാക്ഷാ ൽക്കാരത്തിന് ശ്രമിക്കുന്നത് ശരിയല്ലെന്നും, ദേശീയ സംസ്കാരത്തിലൂടെ മാത്രമേ ആത്മസാക്ഷാൽക്കാരം സാധിക്കൂ എന്നതിനാൽ വ്യക്തികൾ രാഷ്ട്രത്തിലൂടെ ആത്മസാക്ഷാൽക്കാരം തേടണമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. രാഷ്ട്രമെന്ന ബലിക്കല്ലിൽ വ്യക്തികൾ സ്വയം സമർപ്പിക്കണം എന്നാണ് ഇതിനർത്ഥം. ജൻടൈൽ രാഷ്ട്രത്തിന് ദൈവിക പരിവേഷം നൽകുന്നത് നോക്കുക : "ഫാസിസ്റ്റ് രാഷ്ട്രം മതം അടക്കമുള്ള എല്ലാ ആദ്ധ്യാത്മിക മൂല്യങ്ങളെയും ആശ്ലേഷിക്കുകയും ഉൾക്കൊള്ളു കയും ചെയ്യുന്നു.... മറ്റൊരു പരമാധികാരശക്തിക്ക് ഇടം നൽകുന്ന രാഷ്ട്രം ആത്മഹത്യ ചെയ്യുകയാണ്. ആദ്ധ്യാത്മികമായതെല്ലാം സ്വതന്ത്രമാണ്. എന്നാൽ ഈ സ്വാതന്ത്ര്യം സ്വയം ആദ്ധ്യാത്മിക ശക്തിയായ രാഷ്ട്ര ത്തിന്റെ അധികാരപരിധികൾക്ക് അകത്താണെന്നു മാത്രം" (Fascism and Culture).

"രാഷ്ട്രം ഭൂമിയിലെ ദൈവത്തിന്റെ ചലനമാണ്. അത് ഭൂമിയിലെ കേവലശക്തിയാണ്. അതിനു സ്വന്തമായ ഉദ്ദേശ്യലക്ഷ്യങ്ങളുണ്ട്" എന്ന ഹെഗലിന്റെ സിദ്ധാന്തത്തിന്റെ സ്വാധീനം ജൻടൈലിന്റെ വീക്ഷണത്തിൽ പ്രകടമാണ്. ഹെഗലിന് ഒന്നര സഹസ്രാബ്ദം മുമ്പ് ഏതാണ്ട് ഇതേ ആശയം ഗീതാകാരൻ ആവിഷ്കരിച്ചിട്ടുണ്ട്. ഭൂമിയിലെ വിഭൂതിമത്തും ശക്തിമത്തുമായ എല്ലാം തന്റെ തേജസ്സിന്റെ അംശം തന്നെയാണെന്ന് ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനനോട് പറയുന്നു (X-41). രാജാപ്രത്യക്ഷ ദൈവതം എന്നാണല്ലോ ആർഷഭാരതത്തിന്റെ വിശ്വാസപ്രമാണം.

ഹെഗലാകട്ടെ, നെപ്പോളിയനെ വെള്ളക്കുതിരപ്പുറത്ത് കയറിവന്ന കേവലാത്മാവ് എന്നു വിശേഷിപ്പിച്ചിട്ടുമുണ്ട്. അധികാരത്തെക്കുറിച്ചുള്ള ഗീതാതത്ത്വവും ഫാസിസ്റ്റ് നവഹെഗേലിയൻ ആദ്ധ്യാത്മിക രാഷ്ട്ര സങ്കൽപ്പവും തമ്മിലുള്ള താത്ത്വിക ബന്ധം വളരെ വ്യക്തമാണെന്ന് എം. എൻ. റോയ് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. (Fascism-Its Philosophy, Profession and Practice).

ദേശീയ രാഷ്ട്രത്തിന്റെ പ്രഭവകേന്ദ്രം ജർമ്മനിയാണ്. പതിനാറാം നൂറ്റാണ്ടിലെ മാർട്ടിൻ ലൂഥറുടെ മതനവീകരണ (Reformation) പ്രസ്ഥാനത്തിന്റെ സന്തതിയായിരുന്നു അത്. ജർമ്മൻ ദാർശനികനായ യോഹാൻ ഫിഷ്ടെ (1762–1814) ഇമ്മാനുവൽ കാന്റിന്റെ ആത്മനിഷ്ഠ ആശയവാദത്തിൽ നിന്നു പ്രചോദനം നേടിക്കൊണ്ട് തീവ്രമായ കാൽപനികതാവാദത്തിന്റെ അടിസ്ഥാനത്തിൽ രാഷ്ട്ര സങ്കൽപ്പത്തെ വികസിപ്പിച്ചു. നാസികൾ ഫിഷ്ടെയെ തങ്ങളുടെ ദാർശനികന്മാരിൽ ഒരാളായി കണക്കാക്കിയിരുന്നു. അദ്ദേഹത്തിന്റെ "ജർമ്മൻ രാഷ്ട്ര ത്തോടുള്ള പ്രസംഗങ്ങൾ" എന്ന ഗ്രന്ഥം നാസി ജർമ്മനിയിലെ എല്ലാ വീടുകളിലും ദേശസ്നേഹത്തിന്റെ പാഠപുസ്തകമായിരുന്നു.

ചരിത്രപരമായ ലോകദൗത്യം നടപ്പാക്കാൻ ദൈവത്താൽ നിയുക്ത രായ ജനതയാണ് ജർമ്മൻകാർ എന്ന് ഫിഷ്ടെ പ്രഖ്യാപിച്ചു. ജർമ്മൻ കാരാണ് ആദിമജനത. അവരിൽ നിന്നാണത്രേ മറ്റെല്ലാ വംശങ്ങളും ഉത്ഭവിച്ചത്. ജർമ്മൻകാർക്കു മാത്രമേ ഉൽകൃഷ്ട സംസ്കാരവും ബൗദ്ധിക വികാസവും ഉള്ളൂ. മനുഷ്യരാശിയുടെ മാതാവും പുനർനിർമ്മാതാവും ആകാൻ ജർമ്മൻ രാഷ്ട്രം നിയോഗിക്കപ്പെട്ടിരിക്കുന്നു. പുതിയ രാഷ്ട്ര ങ്ങളിൽ മാനവപൂർണ്ണതയുടെ ബീജവും അതിന്റെ വികാസവും ജർമ്മൻ രാഷ്ട്രത്തിൽ മാത്രമാണ് അർപ്പിതമായിരിക്കുന്നത്. സ്വഭാവഗുണം ജർമ്മൻകാർക്ക് മാത്രം അവകാശപ്പെട്ടതാണ്. മറ്റു ജനതകൾ, വിശേഷിച്ച് ഫ്രഞ്ചുകാർ സ്വഭാവഗുണം ഇല്ലാത്തവരാണ്. യഥാർത്ഥ മതവിശ്വാസത്തിൽ നിന്നുറവെടുക്കുന്ന ആന്തരിക പരിശുദ്ധിയും ഭക്തിവിശ്വാസങ്ങളും ഉള്ളവരാണ് ജർമ്മൻകാർ. അതേസമയം ഇന്ദ്രിയാസക്തരും ഭൗതികവാദി കളുമാണ് ഫ്രഞ്ചുകാർ. കാപട്യവും വഞ്ചനയുമാണ് അവരുടെ സ്വഭാവം. ജ്ഞാനോദയം (Enlightenment) ബുദ്ധികെട്ട സ്വതന്ത്രചിന്തയും ദൈവനിന്ദയുമാണ് – ഇങ്ങനെ പോകുന്നു ഫിഷ്ടെയുടെ കാഴ്ചപ്പാടുകൾ. അദ്ദേഹത്തെ പിന്തുടർന്നുകൊണ്ട് ഷെല്ലിങ്ങും ലുഡവിഗ് ജാനും റിച്ചാഡ് വാഗ്നറും ഇതേ ആശയങ്ങൾ തന്നെ കുറെക്കൂടി തീവ്രതയോടെ അവതരിപ്പിക്കുകയുണ്ടായി. മറ്റൊരു ജർമ്മൻചിന്തകനായ ഓസ്വാൾഡ് സ്പെംഗ്ളർ (1880–1936) ഓരോ സംസ്കാരത്തിനും അതിന്റേതായ സ്വത സിദ്ധമായ പ്രകൃതമുണ്ടെന്നും, അതായിരിക്കണം എല്ലാറ്റിന്റേയും ഉരകല്ലെന്നും അഭിപ്രായപ്പെട്ടു. ഇന്ത്യൻ ദേശീയവാദികൾക്കുമേലുള്ള അദ്ദേഹത്തിന്റെ സ്വാധീനം പ്രത്യേകം എടുത്തുപറയണം.

ഇറ്റാലിയൻ-ജർമ്മൻ മാതൃകകളിൽ നിന്ന് ഒട്ടും വ്യത്യസ്തമല്ല ഹൈന്ദവ ദേശീയവാദികളുടെ രാഷ്ട്ര സങ്കൽപ്പവും. ഫിഷ്ടെയുടെ അഭിപ്രായങ്ങളിൽ നിന്ന് ജർമ്മൻ എന്ന പദം എടുത്തുമാറ്റി പകരം അവിടെ ഭാരതം എന്നോ ഹിന്ദു എന്നോ എഴുതിച്ചേർത്താൽ ഇന്ത്യൻ ദേശീയവാദി കളുടെയും ഹിന്ദുത്വവാദികളുടെയും അഭിപ്രായങ്ങളായി അവ മാറും.

സ്വാമി വിവേകാനന്ദനാണ് ഇന്ത്യൻ ദേശീയവാദത്തിന്റെ പ്രവാചകൻ. നാസികൾ ഫിഷ്ടെയെ കരുതിയതുപോലെ ഹിന്ദുത്വവാദികൾ തങ്ങളുടെ ദാർശനികരിൽ ഒരാളായി വിവേകാനന്ദനെയും കരുതുന്നു. ആയുധം കൊണ്ടല്ല, ആദ്ധ്യാത്മികതകൊണ്ടും ദർശനംകൊണ്ടും ലോക ത്തെ ആക്രമിച്ചു കീഴടക്കേണ്ടത് ഹിന്ദു വംശത്തിന്റെ കർത്തവ്യമാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചിട്ടുണ്ട്. (The complete works of Swami Vivekananda, Vol, IV). അദ്ദേഹത്തിന്റെ ഈ പ്രഖ്യാപനത്തിൽ ഹൈന്ദവദേശീയ സംസ്കാരത്തിന്റെ ഉൽകൃഷ്ടതയെക്കുറിച്ചുള്ള അന്ധമായ വിശ്വാസം കാണാം. ഹിന്ദുമതത്തെ പുനരുദ്ധരിച്ച് ഹിന്ദുരാഷ്ട്രം, സ്ഥാപിക്കുന്നതിനു വേണ്ടി നബഗോപാൽ മിത്ര ആരംഭിച്ച 'ഹിന്ദുമേള' എന്ന സംഘടനയുമായി വിവേകാനന്ദൻ വളരെ ചെറുപ്പത്തിൽത്തന്നെ അടുത്ത സമ്പർക്കം പുലർത്തിയിരുന്നു.

വിവേകാനന്ദൻ തന്റെ രാഷ്ട്രസങ്കൽപ്പത്തെ വിശദീകരിക്കുന്നത് നോക്കുക: "ഓരോ രാഷ്ട്രത്തിനും അതിന്റേതായ ഒരു ദേശീയദൗത്യം നിർവ്വഹിക്കുവാനുണ്ട്. ആ ദൗത്യനിർവ്വഹണത്തിന് ആവശ്യമായ വിധ ത്തിൽ പ്രകൃതിനിയമങ്ങളാലോ മഹാപുരുഷന്മാരുടെ ഉൽകൃഷ്ട വ്യക്തിത്വം കാരണമായോ ഓരോ രാഷ്ട്രത്തിന്റേയും സാമൂഹികരീതികളും ആചാരങ്ങളും രൂപപ്പെടുന്നത് ആ ലക്ഷ്യത്തിന്റെ സഫലീകരണത്തിനു വേണ്ടിയാണ്. എല്ലാ രാഷ്ട്രങ്ങളുടെയും ജീവിതത്തിൽ അതതിന്റെ ജൻമോദ്ദേശ്യം, തദനുസരണമായി രൂപംകൊണ്ട ആചാരസവിശേഷതകൾ എന്നിവയ്ക്ക് പുറമെ കാണപ്പെടുന്നതെല്ലാം അധികപ്പറ്റാണ്. ഈ അധിക പ്പറ്റായികാണുന്ന ആചാരമര്യാദകൾക്ക് എന്തുസംഭവിച്ചാലും ശരി, രാഷ്ട്രത്തിന്റെ ജന്മോദ്ദേശ്യം ഹനിക്കപ്പെടുമ്പോൾ മാത്രമാണ് രാഷ്ട്ര ത്തിന് നാശം സംഭവിക്കുക" (Vol. III).

വിവേകാനന്ദന്റെ രാഷ്ട്രസങ്കൽപ്പത്തെക്കുറിച്ച് പി. പരമേശ്വരൻ എഴുതുന്നു: "രാഷ്ട്രങ്ങൾ സൃഷ്ടിക്കപ്പെടുകയല്ല, ജന്മമെടുക്കുകയാണെ ന്നാണ് സ്വാമിജിയുടെ അഭിപ്രായം. ഓരോ രാഷ്ട്രവും ജനിക്കുന്നത് ഒരു പ്രത്യേകദൗത്യം നിർവ്വഹിക്കുന്നതിനു വേണ്ടിയത്രേ. ദൈവനിയോഗ ത്തിന്റെ ഭാഗമാണ് അത്തരം പിറവി. ഓരോ രാജ്യവും ജനിക്കുന്നത് തനതായ വ്യക്തിത്വം, സവിശേഷത വഹിക്കാനൊരു പങ്ക് എന്നിവയോടു കൂടിയാണ് " (വിവേകാനന്ദനും മാർക്സും).

ഹിന്ദുത്വവാദത്തിന്റെ പരമാചാര്യനായ എം. എസ്. ഗോൾവൽ ക്കറും രാഷ്ട്രത്തിന് ദൈവികമായ ഒരു പരിവേഷം നൽകുന്നുണ്ട്. അതിന്

അദ്ദേഹം ആധാരമാക്കുന്നത് ഋഗ്വേദത്തിലെ പുരുഷസൂക്തത്തെയാണ്. ബ്രാഹ്മണർ വിരാട് പുരുഷന്റെ മുഖത്തിൽ നിന്നും, ക്ഷത്രിയർ കൈകളിൽ നിന്നും, വൈശ്യർ തുടകളിൽ നിന്നും, ശൂദ്രർ പാദങ്ങളിൽ നിന്നും ഉണ്ടായി എന്നാണല്ലോ പുരുഷസൂക്തം പറയുന്നത്. ഗോൾവൽക്കർ രാഷ്ട്രം എന്ന വിരാട് പുരുഷനെ എല്ലാറ്റിനുമുപരിയായി പ്രതിഷ്ഠിക്കുന്നുണ്ട്. (Bunch of Thoughts). അദ്ദേഹത്തെ പിന്തുടർന്നുകൊണ്ട് പണ്ഡിറ്റ് ദീനദയാൽ ഉപാദ്ധ്യായയും തന്റെ 'ഏകാത്മകമാനവവാദം' എന്ന ദർശനത്തിലൂടെ രാഷ്ട്രത്തിന് അതിമാനുഷവും ദൈവികവുമായ പരിവേഷം നൽകുന്നുണ്ട്. രാഷ്ട്രത്തിനു ശരീരം, മനസ്സ്, ബുദ്ധി, ആത്മാവ് (ചിതി), യുക്തിബോധം, സൗന്ദര്യബോധം എന്നിവയെല്ലാം ഉണ്ടെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു.

വിവേകാനന്ദന്റെയും മറ്റും രാഷ്ട്രസങ്കൽപ്പത്തിന്റെ താർക്കിക പരിണതി എന്തായിരിക്കും ? ഹിന്ദുത്വവുമായി പൊരുത്തപ്പെടാത്തതെല്ലാം അധികപ്പറ്റും രാഷ്ട്രത്തിന്റെ ജൻമോദ്ദേശ്യത്തിനു ഹാനികരവുമാണ് എന്ന സിദ്ധാന്തത്തിലേക്കാണ് അത് നയിക്കുക. ഈ വീക്ഷണപ്രകാരം ക്രിസ്തുമതം, ഇസ്ലാം, കമ്മ്യൂണിസം, സോഷ്യലിസം, ജനാധിപത്യം, മതനിരപേക്ഷത, ദൗതികവാദം, മാനവികതാവാദം, സാമൂഹികസമത്വം, വ്യക്തിസ്വാതന്ത്ര്യം തുടങ്ങിയവയെല്ലാം അധികപ്പറ്റും ഹാനികരവുമാണ്. ഇവയെല്ലാം രാഷ്ട്രത്തിന്റെ ആത്മാവിനെ മലിനപ്പെടുത്തുന്നവയാണ്. അതിനെ ശുദ്ധീകരിച്ചെടുക്കുന്ന പ്രക്രിയയാണ് ഭാരതവൽക്കരണം, കാവിവൽക്കരണം, ഹൈന്ദവവൽക്കരണം, ആദ്ധ്യാത്മിക വൽക്കരണം തുടങ്ങിയ പേരുകളിൽ അറിയപ്പെടുന്നത്. വിദ്യാഭ്യാസത്തിന്റെ ഭാരതവൽക്കരണത്തിന് ആരംഭം കുറിച്ചത് 1949–ൽ യൂണിവേഴ്സിറ്റി കമ്മീഷൻ അദ്ധ്യക്ഷൻ എന്ന നിലയിൽ ഡോ: എസ്. രാധാകൃഷ്ണനാണ്. ഭാരതവൽക്കരണത്തിലൂടെയും ആദ്ധ്യാത്മികവൽക്കരണത്തിലൂടെയും രാഷ്ട്രത്തിന് അനുയോജ്യരായ വ്യക്തികളെ ഉൽപാദിപ്പിക്കുകയാണ് സർവ്വകലാശാലകളുടെ കടമയെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. നമ്മുടെ ഭാവി ഭാഗധേയം ഒരു അദൃശ്യശക്തി നിശ്ചയിച്ചിരിക്കുന്നുവെന്നു ജനങ്ങളെക്കൊണ്ട് അംഗീകരിപ്പിക്കുകയായിരിക്കണം വിദ്യാഭ്യാസം കൊണ്ട് സാധിക്കേണ്ടതെന്നും അദ്ദേഹം നിർദ്ദേശിക്കുന്നു.

ഭാരതവൽക്കരണത്തിന്റെ തനിസ്വരൂപം ഗോൾവൽക്കറുടെ വാക്കുകളിൽ നിന്നും വ്യക്തമാണ്. അദ്ദേഹം എഴുതുന്നു: "വിദേശീയരായ കൂട്ടർക്കു രണ്ടുമാർഗ്ഗങ്ങൾ മാത്രമേയുള്ളൂ. ഒന്നുകിൽ ദേശീയവംശത്തിൽ സ്വയം ലയിക്കുകയും അതിന്റെ സംസ്കാരം സ്വീകരിക്കുകയും ചെയ്യുക. അല്ലെങ്കിൽ ദേശീയവംശം അനുവദിക്കുന്ന കാലത്തോളം അതിന്റെ ദയയിൽ കഴിയുകയും അതിന്റെ മധുരേച്ഛപോലെ പിന്നെ നാടുവിടുകയും. വിചക്ഷണങ്ങളായ പഴയ രാഷ്ട്രങ്ങളുടെ അനുഭവത്തിന്റെ അനുമതിയുള്ള ഈ നിലപാടിൽ നിന്നു നോക്കിയാൽ ഹിന്ദുസ്ഥാനിലെ വിദേശവംശങ്ങൾ ഒന്നുകിൽ ഹിന്ദുസംസ്കാരവും ഭാഷയും സ്വീകരിക്കുകയും ഹിന്ദുമത

ത്തോട് ആദരവും ഭയഭക്തിയും ബഹുമാനവും കാട്ടാൻ പഠിക്കുകയും, ഹിന്ദുവംശത്തെയും സംസ്കാരത്തെയും, അതായത് ഹിന്ദുരാഷ്ട്രത്തെ മഹത്വവൽക്കരിക്കുന്നവയല്ലാതെ മറ്റു യാതൊരു ആശയവും വച്ചു പുലർത്താതിരിക്കുകയും ഹിന്ദുവംശത്തിൽ ലയിക്കുന്നതിനു വേണ്ടി തങ്ങളുടെ വേറിട്ട നിൽപ്പ് ഉപേക്ഷിക്കുകയും ചെയ്യണം. അല്ലെങ്കിൽ യാതൊന്നും അവകാശപ്പെടാതെ, യാതൊരു ആനുകൂല്യങ്ങൾക്കും അർഹതയില്ലാതെ, എന്തിന് പൗരാവകാശങ്ങൾ പോലുമില്ലാതെ ഹിന്ദു രാഷ്ട്രത്തിനു പൂർണ്ണമായും വഴങ്ങി വേണമെങ്കിൽ അവർക്കു ഈ രാജ്യത്ത് കഴിയാം. അവർക്കു സ്വീകരിക്കാൻ ഇതല്ലാതെ മറ്റൊരു മാർഗ്ഗവുമില്ല. ഉണ്ടായിരിക്കാനും പാടില്ല. നമ്മൾ ഒരു പഴയ രാഷ്ട്രമാണ്. നമ്മുടെ നാട്ടിൽ ജീവിക്കാൻ തീരുമാനിച്ചിട്ടുള്ള വിദേശവംശങ്ങളെ പഴയരാഷ്ട്രങ്ങൾ ചെയ്യുന്നതുപോലെ, ചെയ്യേണ്ടതുപോലെ നമുക്ക് കൈകാര്യം ചെയ്യാം." (We or our Nationhood Defined).

ഹിന്ദുത്വവാദത്തിനു പശ്ചാത്തലമൊരുക്കുന്നതിൽ സ്വാതന്ത്ര്യത്തിനു മുമ്പുള്ള ദേശീയപ്രസ്ഥാനം വഹിച്ചിട്ടുള്ള പങ്കു വളരെ പ്രധാനമാണ്. ഇന്ത്യൻ ജനതയുടെ സാംസ്കാരികമായ പിന്നാക്കാവസ്ഥയെ മഹത്വവൽക്കരിക്കുകയും അതിനെ സാമ്രാജ്യത്വത്തിനെതിരായ പോരാട്ടത്തിനു പ്രയോജനപ്പെടുത്തുകയുമാണ് തിലകനും ഗാന്ധിജിയുമടക്കമുള്ള ദേശീയവാദികൾ ചെയ്തത്. പാശ്ചാത്യസംസ്കാരത്തോടുള്ള കടുത്ത വെറുപ്പും ഇന്ത്യയുടെ ഭൂതകാല സംസ്കാരത്തോടുള്ള അന്ധമായ ആരാധനയുമായിരുന്നു ഇന്ത്യൻ ദേശീയ പ്രസ്ഥാനത്തിന്റെ കാതൽ. ഇന്ത്യ ഏതെങ്കിലും രൂപത്തിലുള്ള ഫാസിസത്തിലേക്ക് നീങ്ങുമെന്ന് സർ. മാൽക്കം ഹെയ്‌ലി പ്രവചിച്ചിട്ടുണ്ടെന്നും അത് സംഭവിക്കാനിടയുണ്ടെന്നും ജവഹർലാൽ നെഹ്റു ആത്മകഥയിൽ (1936) എഴുതുന്നുണ്ട്. തലമൂത്ത കോൺഗ്രസ്സുകാർക്ക്, അഹിംസയോടുള്ള അടുപ്പം കാരണം ഫാസിസ്റ്റുകളുടെ തീവ്രമായ ഹിംസോൻമുഖതയോടു സ്വാഭാവികമായും ഭയമുണ്ടെങ്കിലും ഫാസിസത്തിന്റെ ദാർശനിക പശ്ചാത്തലമെന്നു പറയപ്പെടുന്ന, സ്വകാര്യസ്വത്തിനെ സംരക്ഷിക്കുന്നതും നിക്ഷിപ്തതാൽപര്യങ്ങളെ നശിപ്പിക്കാതെ നിയന്ത്രിക്കുകമാത്രം ചെയ്യുന്നതുമായ കോർപ്പറേറ്റ് രാഷ്ട്ര സങ്കൽപം അവരെ ആകർഷിക്കാനിടയുണ്ടെന്നും അദ്ദേഹം തുടർന്നെഴുതുന്നു.

ജയപ്രകാശ് നാരായണന്റെ "എന്തിന് സോഷ്യലിസം?" എന്ന ഗ്രന്ഥത്തെ നിരൂപണം ചെയ്തുകൊണ്ട് കോൺഗ്രസ്സിന്റെ മുഖപത്രമായിരുന്ന 'ഹിന്ദുസ്ഥാൻ ടൈംസ്' (ഡൽഹി, 1936 ഏപ്രിൽ 20) എഴുതി : "ഇന്ത്യയുടെ മതവും സമൂഹവും സ്ഥാപനങ്ങളുമെല്ലാം പടുത്തുയർത്തിയിരിക്കുന്നത് ഏകശാസനാധിപത്യത്തിന്റെയും സ്വകാര്യസ്വത്തിന്റെയും അടിത്തറയിലാണ്. മനുഷ്യാവകാശം, ജനഭരണം, വ്യക്തിസ്വാതന്ത്ര്യവാദം തുടങ്ങിയ പിത്തലാട്ടങ്ങൾ കൊണ്ടൊന്നും യാതൊരു പ്രയോജനവും ഇല്ല.

ഇന്ത്യ പാരമ്പര്യത്തിന്റെയും സംസ്കാരത്തിന്റെയും മഹിമകൊണ്ട് ഹിറ്റ്ലറുടെ കാലടികളെയാണു പിന്തുടരുക."

ഗോവിന്ദവല്ലഭപന്താകട്ടെ, ലക്നൗ സർവ്വകലാശാലയിൽ പ്രഭാഷണം നടത്തവേ, വിദ്യാർത്ഥികളോട് ഗാന്ധിയോ ടാഗോറോ ഹിറ്റ്ലറോ മുസ്സോളിനിയോ ഫോർഡോ ആയിത്തീരാൻ ഉപദേശിച്ചു. ഇത് ഒറ്റപ്പെട്ട പ്രവണതയായിരുന്നില്ലെന്നാണ് എം.എൻ.റോയ് ചൂണ്ടിക്കാണിക്കുന്നത് (India's Message). രണ്ടാം ലോകമഹായുദ്ധകാലത്ത് നാസികളുടെ വിജയങ്ങളോട് അനുഭാവം പ്രകടിപ്പിച്ചുകൊണ്ട് ഇന്ത്യൻ നഗരങ്ങളിലെയും ഗ്രാമങ്ങളിലെയും ജനങ്ങൾ വിജയാഘോഷങ്ങൾ നടത്തുന്നത് അക്കാലത്ത് പതിവായിരുന്നുവെന്ന് ജസ്റ്റിസ്. വി. എം. താർക്കുണ്ടെ അനുസ്മരിക്കുന്നു (Radical Humanism). ദേശീയവാദികളായ ഇന്ത്യൻ ജനത പൊതുവെ ഹിറ്റ്ലറെയും മുസ്സോളിനിയെയും മഹത്പുരുഷന്മാരും അവതാരമൂർത്തികളുമായാണ് കരുതിയിരുന്നത്.

ദേശീയവാദികളിൽ ഫാസിസത്തോട് ശക്തമായ എതിർപ്പു പ്രകടിപ്പിച്ച ഒരേയൊരാൾ നെഹ്റു മാത്രമായിരുന്നു. മറ്റു ദേശീയവാദികളിൽ നിന്ന് വ്യത്യസ്തമായി ഇന്ത്യൻ ആദ്ധ്യാത്മികവാദത്തിനു പകരം യൂറോപ്യൻ പ്രബുദ്ധത (Enlightenment) യുടെ വീക്ഷണഗതി അദ്ദേഹം ഉൾക്കൊണ്ടിരുന്നതാണ് അതിനുകാരണം. ഫാസിസത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റ വീക്ഷണങ്ങൾ മകളായ ഇന്ദിരാപ്രിയദർശിനിക്കയച്ച കത്തുകളുടെ സമാഹാരമായ 'വിശ്വചരിത്രാവലോക' (1934) ത്തിൽ കാണാം. അതിൽനിന്നും ജനായത്തത്തിന്റെയും മാനവികതയുടെയും ഉദാത്തമൂല്യങ്ങൾ ഉൾക്കൊള്ളുന്നതിനു പകരം മകളും പേരക്കുട്ടിയും ഫാസിസ്റ്റു പ്രയോഗത്തിന്റെ നികൃഷ്ടപാഠങ്ങളാണു പഠിച്ചതെന്നതു ചരിത്രത്തിലെ വിരോധാഭാസം.

എല്ലാ പ്രവിശ്യകളിലും, പ്രത്യേകിച്ചു ബംഗാളിൽ, യുവജനങ്ങൾക്കിടയിൽ ഫാസിസ്റ്റു പ്രവണതകൾ വളർന്നു വരുന്നുണ്ടെന്നും, കോൺഗ്രസ്സ് അതു പ്രതിഫലിപ്പിക്കാൻ തുടങ്ങിയിരിക്കുന്നുവെന്നും നെഹ്റു 'ആത്മകഥ' യിൽ എഴുതുന്നു. ദേശീയവാദികളായ മധ്യവർഗ്ഗം പൊതുവെയും, അതിലെ യുവജനങ്ങൾ വിശേഷിച്ചും, ഫാസിസത്തിന് അനുകൂലമായ വിളനിലമാണെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. ബ്രിട്ടീഷ് ഭരണം പൂർണ്ണമായും ഇല്ലാതായാൽ, ഉയർന്ന മധ്യവർഗ്ഗത്തിന്റെയും നിക്ഷിപ്തതാൽപര്യക്കാരുടെയും പിന്തുണയോടെ ഫാസിസം അതിവേഗത്തിൽ വളരാൻ സാദ്ധ്യതയുണ്ടെന്നും അദ്ദേഹം നിരീക്ഷിക്കുന്നു. ചില നാട്ടുരാജാക്കാന്മാരുടെ പിന്തുണയോടെ, ഉന്നതനേതാക്കന്മാരെ വധിച്ചുകൊണ്ട് കോൺഗ്രസ്സിൽ നിന്ന് അധികാരം പിടിച്ചെടുക്കാൻ സ്വാതന്ത്ര്യം കിട്ടിയ ഉടനെ ഹിന്ദുത്വവാദികൾ ഒരു പദ്ധതി തയ്യാറാക്കിയിരുന്നുവെന്നു ഗാന്ധിവധത്തെക്കുറിച്ച് അന്വേഷിച്ച കപൂർ കമ്മീഷൻ മുമ്പാകെ ചില സാക്ഷികൾ വെളിപ്പെടുത്തിയത് നെഹ്റുവിന്റെ ദീർഘദർശനത്തെ ശരി

വയ്ക്കുന്നു. സ്വതന്ത്ര ഇന്ത്യയുടെ നേതൃത്വത്തിലെ നെഹ്റുവിന്റെ സാന്നി ദ്ധ്യവും ഗാന്ധിവധവും പട്ടേലിന്റെ മരണവുമെല്ലാം ഹിന്ദുത്വവാദികളെ തൽക്കാലത്തേക്കെങ്കിലും അധികാരത്തിൽ നിന്ന് അകറ്റിനിർത്തി. ഹിന്ദുത്വവാദികൾക്ക് നെഹ്റുവിനോടുള്ള കലി അടങ്ങാത്തതിന്റെ കാരണം അതാണ്. അതുകൊണ്ട് ഹിന്ദുത്വവൽക്കരണം എന്നതു രാഷ്ട്രത്തിന്റെ ആത്മാവിൽ പറ്റിയ നെഹ്റുവിയൻ കളങ്കത്തെ തുടച്ചുമാറ്റുക എന്നതു കൂടിയാണ്.

ഫാസിസത്തെക്കുറിച്ച് ഗഹനമായ പഠനം നടത്തിയവരിൽ പ്രമുഖ നാണ് എം.എൻ.റോയ്. ലിബറലിസത്തിന്റെയും ദേശീയവാദത്തിന്റെയും അവിഹിതവേഴ്ചയിൽ നിന്നുണ്ടായ ജാരസന്തതിയാണ് ഇറ്റലിയിലേയും ജർമ്മനിയിലേയും ഫാസിസം എന്ന് അദ്ദേഹം നിരീക്ഷിക്കുന്നു (Reason, Romanticism and Revolution). ലിബറലിസം നവോത്ഥാന (Renaissance) ത്തിന്റെ സന്തതിയാണെങ്കിൽ ദേശീയവാദം മതനവീകരണ (Reformation) പ്രസ്ഥാനത്തിന്റെ സന്തതിയാണ്. മതനവീകരണ പ്രസ്ഥാനത്തിന് സ്വാധീനമുള്ള സ്ഥലങ്ങളിൽ ലിബറലിസം നവോത്ഥാന പാരമ്പര്യത്തെ കൈയൊഴിയുകയാണു ചെയ്തത്.

വ്യക്തിസ്വാതന്ത്ര്യത്തെയും സമൂഹത്തിന്റെ രാഷ്ട്രീയ സംഘടന യായ ഭരണകൂടത്തെയും എങ്ങനെ പൊരുത്തപ്പെടുത്തിക്കൊണ്ടുപോകാം എന്നതായിരുന്നു നവോത്ഥാനകാലം മുതൽ യൂറോപ്യൻ രാഷ്ട്രീയ ചിന്തകരെ അലട്ടിയിരുന്ന കാതലായ പ്രശ്നം. മാനവികതയുടെയും യുക്തിവിചാരത്തിന്റെയും വ്യക്തിവാദത്തിന്റെയും അടിസ്ഥാനത്തിൽ രൂപംകൊണ്ട ലിബറലിസം സമൂഹികക്കരാർ സിദ്ധാന്തത്തിലൂടെ അതിനൊരു പരിഹാരം നിർദ്ദേശിച്ചു. ഈ സിദ്ധാന്തത്തിന്റെ വികാസത്തിൽ റിച്ചാഡ് ഹൂക്കർ, ഗ്രോഷ്യസ്, പഫൻഡ്രോഫ്, ഹോബ്സ്, ലോക്ക്, റൂസ്സോ എന്നിവരുടെ സംഭാവനകൾ പ്രധാനമാണ്. ഈ സിദ്ധാന്തപ്രകാരം രാഷ്ട്രവും ഭരണകൂടവും വ്യക്തിയുടെ ക്ഷേമത്തിനും സ്വാതന്ത്ര്യത്തിനും വികാസത്തിനും വേണ്ടി മനുഷ്യൻ തന്നെ സൃഷ്ടിച്ചതാണ്. രാഷ്ട്രം ലക്ഷ്യമല്ല; ഉപകരണം മാത്രമാണ്. സാമൂഹികക്കരാർ സിദ്ധാന്തം രാഷ്ട്ര ത്തിനു ദൈവികമായ അടിസ്ഥാനത്തിനു പകരം ഐഹിക (Secular) മായ ഒരു അടിസ്ഥാനം പ്രദാനം ചെയ്തു. അതു വ്യക്തിയുടെ ക്ഷേമത്തിനും സ്വാതന്ത്ര്യത്തിനും പരമപ്രാധാന്യം നൽകി.

ഫ്യൂഡലിസത്തോടും ദൈവദത്തമായ രാജാധികാരത്തോടുമുള്ള പോരാട്ടത്തിൽ, അവയുടെ ദാർശനികാടിത്തറയായി വർത്തിച്ചിരുന്ന ദൈവികതയേയും അയുക്തികതയേയും സമഷ്ടിവാദത്തെയും തകർക്കേ ണ്ടതു വളർന്നുവരുന്ന മുതലാളിത്തത്തിന്റെ ആവശ്യകതയായിരുന്നു. അതിനുവേണ്ട കരുക്കൾ മുതലാളിത്തം ലിബറലിസത്തിൽ കണ്ടെത്തി.

മുതലാളിത്തത്തിന്റെ സ്ഥാപനത്തോടെ രാജാധിപത്യത്തിനു പകരം പാർലിമെന്ററി ജനാധിപത്യം സ്ഥാപിതമായി. പാർലിമെന്ററി

ജനാധിപത്യം ജനങ്ങളുടെ ഭരണമായിരുന്നില്ല; മറിച്ച്, ജനങ്ങൾക്കുവേണ്ടി, നിക്ഷിപ്തതാൽപ്പര്യമുള്ള ഉപരിവർഗ്ഗത്തിന്റെ ഭരണമായിരുന്നു. അയ്യഞ്ചു കൊല്ലം കൂടുമ്പോൾ വ്യക്തിയുടെ അധികാരത്തെയും സ്വാതന്ത്ര്യത്തെയും ഏതെങ്കിലും കക്ഷിയിൽപ്പെട്ട ആളിന് അടിയറവെയ്ക്കുന്ന സമ്പ്രദായം. ഇതോടൊപ്പം, ലിബറലിസം ആഡംസ്മിത്തിന്റെ സ്വതന്ത്രവ്യാപാര (Laissez faire) സിദ്ധാന്തം സ്വീകരിച്ചതോടെ മുതലാളിത്ത ചൂഷണത്തിന് താത്ത്വിക ന്യായീകരണവും ലഭിച്ചു. ഈ ചൂഷണസിദ്ധാന്തത്തിന് ഡാർവ്വിന്റെ അർഹിക്കുന്നവയുടെ അതിജീവനം, നിലനിൽപ്പിനു വേണ്ടിയുള്ള പോരാട്ടം തുടങ്ങിയ പരികൽപനകളുടെ സഹായത്തോടെ ശാസ്ത്രീയ പരിവേഷം നൽകുകയും ചെയ്തു. അതോടെ വ്യക്തിസ്വാതന്ത്ര്യം എന്ന വിമോചനാത്മകമായ ലിബറൽ ആശയം വ്യക്തിയുടെ അതിരറ്റ സ്വാർത്ഥതയായി അധഃപതിച്ചു. ഇവയെല്ലാം ചേർന്ന് ജനാധിപത്യത്തെയും വ്യക്തിസ്വാതന്ത്ര്യത്തെയും പ്രഹസനമാക്കിത്തീർത്തു. ഇതു ജനാധിപത്യ ത്തെ 'ചീഞ്ഞ ശവം' എന്നുവരെ വിളിക്കുന്നതിനു മുസ്സോളിനിക്കു ധൈര്യം നൽകി. ഇന്ത്യയിലും പാർലിമെന്ററി ജനാധിപത്യത്തിന്റെ ഉപരിപ്ലവതയും വഴിപിഴച്ചപോക്കും സാമൂഹിക ഉത്തരവാദിത്തമില്ലായ്മയും ജനങ്ങളിൽ സേച്ഛാധിപത്യത്തിന് അനുകൂലമായ മനോഭാവം വളർത്തുന്നതിൽ കാര്യമായ പങ്കുവഹിക്കുന്നുണ്ട്.

ഫ്യൂഡലിസത്തിന്റെ അടിമത്തത്തിൽ നിന്ന് ജനങ്ങളെ മോചിപ്പിച്ച മുതലാളിത്തം മനുഷ്യരെ നിസ്സഹായരായ ഒറ്റപ്പെട്ട വ്യക്തികളാക്കി മാറ്റുകയാണ് ചെയ്തത്. മുതലാളിത്തത്തിന്റെ സ്വാതന്ത്ര്യം ഒരു തൊഴിൽ ഇഷ്ടപ്പെട്ടില്ലെങ്കിൽ മറ്റൊരു തൊഴിൽ തേടാനുള്ള സ്വാതന്ത്ര്യം മാത്രമല്ല, തൊഴിൽ കിട്ടിയില്ലെങ്കിലോ നഷ്ടപ്പെട്ടാലോ പട്ടിണി കിടക്കാനുള്ള സ്വാതന്ത്ര്യം കൂടിയായിരുന്നു. ഇടയ്ക്കിടെ ഉണ്ടാകുന്ന സാമ്പത്തിക മാന്ദ്യം ജീവിതത്തിന്റെ അനിശ്ചിതത്വത്തെ വർദ്ധിപ്പിക്കുകയും ചെയ്തിരുന്നു. ക്രമേണ, നവോത്ഥാന പാരമ്പര്യം ദുർബ്ബലമായ മതനവീകരണ പ്രസ്ഥാന ത്തിനു സ്വാധീനമുള്ള രാജ്യങ്ങളിൽ സാമൂഹികകരാറിന്റെ അടിസ്ഥാനത്തി ലുള്ള രാഷ്ട്രസങ്കൽപ്പത്തിന് പകരം ജൈവരാഷ്ട്ര സങ്കൽപ്പത്തെ നവലിബറൽ ചിന്തകന്മാർ മുന്നോട്ടുവെയ്ക്കാൻ തുടങ്ങി.

സാമൂഹികക്കരാർ സിദ്ധാന്തത്തിനകത്തേക്കു സാമാന്യ ഇച്ഛ (General Will) എന്ന സിദ്ധാന്തത്തിലൂടെ ജൈവരാഷ്ട്ര സങ്കൽപത്തെ കടത്തിവിട്ടത് റൂസ്സോ തന്നെയാണെന്നു നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ദൈവേച്ഛ പ്രവർത്തിക്കുന്നത് സാമാന്യ ഇച്ഛയിലൂടെയാണെന്നും, ക്രമബദ്ധമായ ഒരു സമൂഹത്തെ സൃഷ്ടിക്കാനുള്ള തന്റെ ഇച്ഛയെ വെളിവാക്കുന്നതിനു ദൈവം മനുഷ്യനെയും രാഷ്ട്രങ്ങളെയും ഉപയോഗിക്കുന്നുവെന്നും റൂസ്സോ അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന്റെ തീവ്രമായ കാൽപനികതയും യുക്തിവിരുദ്ധതയും കാൽവിനിസ്റ്റ് പാരമ്പര്യവുമാണ് ഈ വാദഗതിക്ക് അടിസ്ഥാനം. റൂസ്സോയുടെ ഈ വാദഗതിയുടെ ആദ്യത്തെ പ്രായോഗിക

ഫലമാണ് റോബേസ്പിയറുടെ സ്വേച്ഛാധിപത്യമെന്നും റസ്സൽ ചൂണ്ടി ക്കാണിക്കുന്നു. റഷ്യയിലെയും ജർമ്മനിയിലെയും, പ്രത്യേകിച്ച് ജർമ്മനി യിലെ, സ്വേച്ഛാധിപത്യങ്ങൾ ഭാഗികമായി റൂസ്സോയുടെ കാഴ്ചപ്പാടിന്റെ പരിണിതഫലമാണെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു.

ഒറ്റപ്പെട്ടവരും നിസ്സഹായരും അരക്ഷിതരും ആത്മവിശ്വാസം നഷ്ടപ്പെട്ടവരുമായ ആളുകൾ സ്വാതന്ത്ര്യത്തിൽ നിന്നു പലായനം ചെയ്തുകൊണ്ട് രാഷ്ട്രം, വർഗ്ഗം, മതം മുതലായ ഏതെങ്കിലും ശക്തമായ സമഷ്ടികളിലോ അതിമാനുഷരിലോ മനുഷ്യദൈവങ്ങളിലോ അഭയം കണ്ടെത്താൻ ശ്രമിക്കുന്നു. ആത്മവിശ്വാസം നഷ്ടപ്പെട്ട വ്യക്തികൾ രാഷ്ട്രം പോലുള്ള സമഷ്ടികളുമായി താദാത്മ്യം പ്രാപിക്കുന്നതിലൂടെ തങ്ങൾ ശക്തരും സുരക്ഷിതരുമാണെന്ന ബോധം സ്വയം സൃഷ്ടിക്കുന്നു. കുടുംബത്തിലും രാഷ്ട്രത്തിലും പരമചൈതന്യത്തിലും വിലയം പ്രാപിക്കുകയും, അവയിൽ നിന്നു വീണ്ടും ഉയിർകൊള്ളുകയും ചെയ്യുന്നതുകൊണ്ട് എന്റെ വ്യക്തിത്വം അമർത്തപ്പെടുകയല്ലാ, കൂടുതൽ ഉയർത്തപ്പെടുകയും ശക്തമാക്കപ്പെടുകയുമാണു ചെയ്യുന്നതെന്നു ഫാസിസ്റ്റ് ദാർശനികനായ ജൻടൈൽ പ്രഖ്യാപിക്കുന്നു.

സമഷ്ടിക്കുള്ളിൽ കീഴടങ്ങലും അതിനു വെളിയിൽ അക്രമോത്സുകതയുമാണ് എല്ലാ സമഷ്ടിവാദങ്ങളുടെയും കാതൽ എന്ന് സാമൂഹിക മനഃശാസ്ത്രജ്ഞനായ എറിക് ഫ്രോം നിരീക്ഷിച്ചിട്ടുണ്ട്. ഇത്തരം അപകടകരവും അപമാനകരവുമായ പ്രവണതകളെയാണ് നാം അച്ചടക്കം, അനുസരണം തുടങ്ങിയ പേരുകളിൽ മഹത്വവൽക്കരിക്കുന്നത്. ഈ പ്രവണത ഒരു രാഷ്ട്രം, ഒരു കക്ഷി, ഒരു നേതാവ് എന്ന ഫാസിസ്റ്റ് മുദ്രാവാക്യത്തിന് അനുകൂലമായ പശ്ചാത്തലം ഒരുക്കുന്നു. ഈ മനോഭാവമാണ് ഹിറ്റ്ലറുടെയും മറ്റും ബഹുജനപിന്തുണക്ക് ആധാരമായി വർത്തിച്ചത്. വാർദ്ധയിലെ ആർ.എസ്.എസ്. ക്യാമ്പു സന്ദർശിക്കവേ, ആരോ അവരുടെ അച്ചടക്കത്തെക്കുറിച്ച് പ്രശംസിച്ചു സംസാരിച്ചപ്പോൾ ഗാന്ധിജി പറഞ്ഞത്, ഹിറ്റ്ലറുടെ കീഴിൽ നാസികളും മുസ്സോളിനിയുടെ കീഴിൽ ഫാസിസ്റ്റുകളും അച്ചടക്കമുള്ളവരായിരുന്നുവെന്നകാര്യം മറക്കരുത് എന്നായിരുന്നുവെന്ന് പ്യാരേലാൽ രേഖപ്പെടുത്തുന്നു.

അതിമാനുഷാരാധന ഫാസിസത്തിന്റെ ഒരു പ്രധാന ഘടകമാണ് അതിമാനുഷൻ ദൈവേച്ഛയെ അല്ലെങ്കിൽ രാഷ്ട്രേച്ഛയെ പ്രതിനിധാനം ചെയ്യുന്നു. മുസ്സോളിനിയും ഹിറ്റ്ലറും അതിന്റെ പ്രതിരൂപങ്ങളാണ്. നീത്ഷെയുടെ അതിമാനുഷ സങ്കൽപ്പം സ്വേച്ഛാധിപതികൾക്ക് ദാർശനി കവും ധാർമ്മികവുമായ അടിസ്ഥാനം പ്രദാനം ചെയ്തിട്ടുണ്ടെന്ന് നിരീക്ഷി ക്കപ്പെട്ടിട്ടുണ്ട്. എതിരറ്റ അധികാരവും അതിരറ്റ ഇച്ഛയുമാണ് അതിമാനുഷ സങ്കൽപ്പത്തിന്റെ കാതൽ. ശക്തിയാണതിന്റെ യുക്തി. അതിമാനുഷൻ ആദ്ധ്യാത്മിക ഇച്ഛയെ പ്രതിനിധാനം ചെയ്യുന്നതിനാൽ ധർമ്മാധർമ്മങ്ങൾ, നന്മതിന്മകൾ, ശരിതെറ്റുകൾ, ന്യായാന്യായങ്ങൾ തുടങ്ങിയ മാനവിക

സങ്കൽപങ്ങൾക്കെല്ലാം അതീതനാണ്. അതിമാനുഷ സങ്കൽപത്തിന് ഇന്ത്യൻ അവതാര സങ്കൽപവുമായുള്ള സാദൃശ്യം ശ്രദ്ധേയമാണ്. ധർമ്മസംസ്ഥാപനത്തിനായി താൻ യുഗങ്ങൾതോറും അവതരിക്കുമെന്ന് ഭഗവാൻ ഗീതയിലൂടെ പ്രഖ്യാപിച്ചിട്ടുണ്ടല്ലോ. ഉപരിവർഗ്ഗത്തിന്റെ സ്ഥാന ങ്ങളെയും സമ്പദ്സമൃദ്ധികളെയും സംരക്ഷിക്കുന്നതെന്തോ അതുതന്നെ യാണ് ഗീതയുടെ ധർമ്മം. ഈ ധർമ്മം പുനഃസ്ഥാപിക്കുന്നതിന് മാനവികത യിൽ അധിഷ്ഠിതമായ സത്യം, നീതി, ധാർമ്മികത തുടങ്ങിയവയൊന്നും അവതാരങ്ങൾക്ക് ബാധകമല്ല. പരീക്ഷിത്തിന്റെ സംശയത്തിനു മറുപടി യായി ശുകൻ പറയുന്നു: "ഈശ്വരന്മാർ ധാർമ്മിക മര്യാദകളെ ലംഘിക്കു ന്നതും പരമയശസ്വികളുടെ സാഹസകൃത്യങ്ങളും കളങ്കം തട്ടിക്കുകയില്ല; അശുദ്ധവസ്തുക്കളെ കത്തിക്കുന്നതുകൊണ്ട് അഗ്നി അപവിത്രമാകാ ത്തതുപോലെത്തന്നെ. ഈശ്വരന്മാരല്ലാത്തവർ ഇത്തരം കൃത്യങ്ങൾ ഒരിയ്ക്കലും ചെയ്തുകൂടാ. ആലോചിക്കാൻകൂടി പാടില്ല. ഈശ്വരന്മാരുടെ വാക്കുകളാണ് സത്യം. അവരുടെ കർമ്മങ്ങൾ ചിലപ്പോൾ സത്യനിഷ്ഠ മായിരിക്കും ചിലപ്പോൾ അങ്ങനെയാവില്ല. (ഭാഗവതം, ദശമസ്കന്ധം, 33.26.29).

ഇത് അതിമാനുഷന്റെയും രാഷ്ട്രത്തിന്റെയും ഹിംസയ്ക്കും അധാർമ്മികതയ്ക്കും അനീതിക്കുമെല്ലാം താത്ത്വികമായ പശ്ചാത്തലം ഒരുക്കുന്നുണ്ട്. ഒരു നിയമത്തിനും വിധേയമല്ലാത്ത രാഷ്ട്രാഹംബോധ ത്തിന്റെ ഇച്ഛയെ നടപ്പിലാക്കുന്നതിനു വഞ്ചന, ഹിംസ, നിയമലംഘനം തുടങ്ങിയ ഏതു മാർഗ്ഗവും ഉപയോഗപ്പെടുത്താൻ ഭരണകൂടത്തിന് അവകാ ശമുണ്ടെന്ന് നീത്ഷെക്ക് ഒരു നൂറ്റാണ്ടു മുമ്പുതന്നെ ഫിഷ്ടെ പ്രഖ്യാപിച്ചി ട്ടുണ്ട്. ഭരണകൂടത്തിന് അതിന്റെ തന്നെ നിയമങ്ങളെ ലംഘിക്കുവാനുള്ള ധൈര്യം ആവശ്യമാണെന്ന് ഹിറ്റ്ലറുടെ പ്രചാരണകാര്യമന്ത്രിയായിരുന്ന ഗീബൽസും അഭിപ്രായപ്പെടുന്നു. ഇത് പൗരന്മാരുടെ സ്വാതന്ത്ര്യത്തെയും അവകാശങ്ങളെയും നിഷേധിക്കുന്നതിന് ഫാസിസ്റ്റിനെ സഹായിക്കുന്നു. ഹിറ്റ്ലർ പറയുന്നു: "നമ്മുടെ ശവക്കല്ലറയ്ക്കുമുകളിൽ ഇങ്ങനെ എഴുത പ്പെടട്ടെ: നമ്മൾ കഠിനഹൃദയരായിരുന്നു; നമ്മൾ നിർദ്ദയരായിരുന്നു; പക്ഷെ, നമ്മൾ നല്ല ജർമ്മൻകാരായിരുന്നു."

ഹിന്ദുത്വവാദികളും ഇതിനോട് യോജിക്കുന്നുണ്ട്. ഗോൾവൾ ക്കറും ദീനദയാൽ ഉപാദ്ധ്യായയും സാർവ്വലൗകികമായ മാനവികമൂല്യ ങ്ങൾക്കും വൈയക്തികമായ ധാർമ്മികതയ്ക്കും മുകളിലായി അമൂർത്ത മായ രാഷ്ട്രത്തിന്റെ ആദർശങ്ങളെയും ധർമ്മത്തെയും പ്രതിഷ്ഠിക്കുന്നു. മൂർത്തമായ വ്യക്തിയെ അവഗണിച്ചുകൊണ്ട് ഏതെങ്കിലും അമൂർത്ത സത്തയെ കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കുന്ന രാഷ്ട്രീയം വഞ്ചനാത്മകവും വരേണ്യവർഗ്ഗതാൽപര്യങ്ങളെ സംരക്ഷിക്കുന്നതുമാണ്. വ്യക്തിയുടെ സ്വാതന്ത്ര്യത്തെയും അവകാശങ്ങളെയും കുറിച്ച് സംസാരിക്കുന്നവരോട് ഗോൾവൾക്കർ കടുത്ത അവജ്ഞ പ്രകടിപ്പിക്കുന്നുണ്ട്. (Bunch of

Thoughts) ഇവരെ സംബന്ധിച്ചിടത്തോളം വ്യക്തി എന്നത് രാഷ്ട്രത്തിന്റെ ഇച്ഛ നടപ്പാക്കാനുള്ള ഒരു കരു മാത്രമാണ് – രാഷ്ട്രമെന്ന ദേവതയുടെ ബലിക്കല്ലിൽ അർപ്പിക്കാനുള്ള ഒരു ബലിവസ്തു.

രാഷ്ട്രത്തിന്റെ 'ധർമ്മ'ത്തെക്കുറിച്ച് ദീനദയാൽ ഉപാദ്ധ്യായക്കുണ്ടായിരുന്ന വീക്ഷണം എന്താണെന്ന് പി. പരമേശ്വരൻ എഴുതുന്നു: "രാഷ്ട്രത്തെ ധാരണം ചെയ്യുന്ന ശക്തിയായ ധർമ്മത്തെ നിർണ്ണയിക്കുന്നത് ദേശീയാദർശമാകുന്നു. ഓരോ ജനതയ്ക്കും ഓരോ ആദർശമുണ്ട്. ആ ആദർശത്തിനു നിരക്കുന്നതേ അതിനു ധർമ്മമാകൂ. രാഷ്ട്രത്തിന്റെ വ്യത്യസ്താവയവങ്ങൾ ധർമ്മത്തിനനുസരിച്ച് പ്രവർത്തിക്കുമ്പോഴേ ആരോഗ്യവത്തായി രാഷ്ട്രം മുന്നേറൂ. തർക്കങ്ങളും പ്രശ്നങ്ങളും വരുമ്പോൾ പരിഹാരത്തിനുതേടേണ്ടത് ധർമ്മത്തിന്റെ മാർഗ്ഗദർശനമാണ്..... ഭരണഘടനയ്ക്കു രാഷ്ട്രത്തിന്റെ ധർമ്മത്തെ ലംഘിക്കാൻ അധികാരമില്ല. രാഷ്ട്രധർമ്മത്തിന്റെ പരമാധികാര മുദ്രയുള്ളതായിരിക്കണം ഭരണഘടന. നമ്മുടെ ഇന്നത്തെ ഭരണഘടന ഈ നിയമം പൂർണ്ണമായും പാലിച്ചിട്ടുണ്ടെന്നു പറഞ്ഞുകൂടാ.... അധർമ്മിയായ ഭരണാധിപനെ, വേണ്ടിവന്നാൽ, പേപ്പട്ടിയെപ്പോലെ തല്ലിക്കൊല്ലാനുള്ള സ്വാതന്ത്ര്യം അറ്റകൈയ്ക്ക് ജനങ്ങൾക്കുള്ളതാണെന്ന് ധർമ്മശാസ്ത്രങ്ങൾ പറയുന്നു." (ഏകാത്മ മാനവദർശനം)

രാഷ്ട്രത്തിന്റെ ധർമ്മം എന്നത് വരേണ്യവർഗ്ഗത്തിന്റെ താൽപര്യങ്ങളെ സംരക്ഷിക്കുന്നതാണെന്നു വ്യക്തമാണ്. ഹിന്ദുത്വവാദികളുടെ രാഷ്ട്ര സങ്കൽപത്തിന്റെ വേര് വിരാട് പുരുഷശരീരത്തെ വിവരിക്കുന്ന പുരുഷ സൂക്തത്തിലാണല്ലോ. രാഷ്ട്രധർമ്മത്തിന് അനുസരിച്ച് പ്രവർത്തിക്കാത്തവരെ പേപ്പട്ടിയെപ്പോലെ തല്ലിക്കൊന്ന പാരമ്പര്യവും ആർഷ ഭാരതത്തിനന്യമല്ല. അവസാനത്തെ പുരോഹിത രാജാവായ വേനന്റെയും അവസാനത്തെ മൗര്യചക്രവർത്തിയായ ബൃഹദ്രഥന്റെയും മഹാബലിയുടെയും മറ്റും കഥകൾ അതിനു തെളിവാണ്. ഇവർ യാഗം, ദാനം തുടങ്ങിയ അന്നത്തെ വരേണ്യവർഗ്ഗതാൽപര്യങ്ങളെ എതിർത്തിരുന്നുവെന്നത് ഒരു വസ്തുതയാണ്.

ഹിന്ദുത്വവാദികളെ എതിർക്കുന്ന ഇസ്ലാമിക മൗലികവാദികളുടെ കാഴ്ചപ്പാടും ഹിന്ദുത്വവാദികളുടെതിൽ നിന്ന് മൗലികമായി വ്യത്യസ്തമല്ല. മനുഷ്യൻ തനിക്കുതാൻ നിയമനിർമ്മാതവായി ചമയുന്നതും നിയമനിർമ്മാണാധികാരം മറ്റൊരു വ്യക്തിക്കോ ഒരു കൂട്ടം വ്യക്തികൾക്കോ സ്ഥാപനങ്ങൾക്കോ വകവച്ചുകൊടുക്കുന്നതും കടുത്ത ദൈവദൂഷണമാണെന്നാണ് അവർ വിശ്വസിക്കുന്നത്. ജമാഅത്തെ ഇസ്ലാമിയുടെ ആചാര്യനായ മൗലാനാ മൗദൂദി പറയുന്നുത് ശ്രദ്ധിക്കുക: "പരമാധികാരത്തിന്റെ ഉടമ എന്ന നിലയ്ക്ക് ദൈവത്തിന്റെ നിയമം മാത്രമേ പരമോന്നത നിയമത്തിന്റെ പദവി അർഹിക്കുന്നുള്ളൂ. ആകയാൽ മനുഷ്യന് സ്വന്തമായി നിയമനിർമ്മാണത്തിന് അവകാശമില്ല; ആ പരമോന്നത നിയമത്തിന്

വിധേയമായും അതിനെ അവലംബമാക്കിയും അതിനാൽ നൽകപ്പെട്ട അനുവാദങ്ങളും ഇളവുകളും അനുസരിച്ചും അല്ലാതെ." (ഇസ്ലാമിന്റെ സന്ദേശം)

ഈ സാംസ്കാരിക പശ്ചാത്തലത്തിൽ വളർന്നു വരുന്ന ശരാശരി ഇന്ത്യാക്കാരനിൽ സേച്ഛാധിപത്യത്തെയും അടിമമനോഭാവത്തെയും മഹത്വീകരിക്കാനുള്ള പ്രവണത രൂഢമൂലമാണ്. ഇതെല്ലാം ചൂണ്ടിക്കാണിക്കുന്നത് ഫാസിസം കേവലം ഒരു സാമ്പത്തിക പ്രതിഭാസമല്ലെന്നാണ്. അയുക്തികവും മതാത്മകവുമായ ലോകവീക്ഷണം ആധിപത്യം പുലർത്തുന്ന സാംസ്കാരിക പശ്ചാത്തലത്തിന്റെ സന്തതിയാണ് ഫാസിസത്തിന്റെ ദർശനം. സാമ്പത്തിക നിർണ്ണയവാദത്തിന്റെ ഏകപക്ഷീയതയിൽ അകപ്പെട്ട്, സാമൂഹിക ഗതിയിൽ ആശയങ്ങളുടെ പ്രാധാന്യത്തെ അവഗണിക്കുന്നത് അബദ്ധമാണ്. ഫാസിസത്തിനെതിരായ സമരം ഫലപ്രദമാകണമെങ്കിൽ, സയുക്തികവും ശാസ്ത്രീയവും മാനവികവുമായ ലോകവീക്ഷണത്തെയും ജനായത്തമൂല്യബോധത്തെയും വളർത്തിയെടുക്കേണ്ടത് അനിവാര്യമാണ്.

ഗ്രന്ഥസൂചി


1. Fascism - Its Philosophy, Profession and Practice - M.N.Roy
2. Reason, Romanticism and Revolution - M.N. Roy
3. India's message - M.N. Roy
4. Radical Humanism - V.M. Tarkunde
5. Essence of Royism - G. D. Parikh
6. The Complete works of Swami Vivekananda - Vol. III & IV
7. Bunch of Thoughts - M.S. Golvalkar
8. What is Fascism - R.M. Pal
9. Our Forgettable Forefathers - Githa Hariharan
10. Nationalism - Rabindranatha Tagore
11. വിശ്വചരിത്രാവലോകം – ജവഹർലാൽനെഹ്റു
12. ആത്മകഥ – ജവഹർലാൽനെഹ്റു
13. വിവേകാനന്ദനും മാർക്സും – പി. പരമേശ്വരൻ
14. ഏകാത്മമാനവദർശനം – പി. പരമേശ്വരൻ
15. ഇസ്ലാമിന്റെ സന്ദേശം – അബുൾ അലാ മൗദൂദി.


---


നന്ദി......

വാക്കറിവിന്റെ ഈ ലക്കത്തിന് സംഭാവന നൽകിയ പി.ചിദംബരനാഥനോടും പി.മോഹനനോടും നന്ദി രേഖപ്പെടുത്തുന്നു.


---

# മഹാഭാരതം : ഒരു നവീന വ്യാഖ്യാനം

**ഒ.കെ.ഘോഷ്**

*ബം*ഗാളിലെ പ്രശസ്ത നോവലിസ്റ്റും ചിന്തകനുമായിരുന്നു പരേതനായ ബുദ്ധദേവ ബോസ്. അദ്ദേഹത്തിന്റെ ഭാര്യയായ പ്രതിഭാബോസും അത്രതന്നെ പ്രശസ്തയായ നോവലിസ്റ്റും സാഹിത്യ നിരൂപകയുമാണ്. അവർ കുറെക്കാലമായി മഹാഭാരതത്തെക്കുറിച്ച് പഠനം നടത്തുകയായിരുന്നു. മഹാഭാരതത്തിലെ പല കാര്യങ്ങളും അവർക്ക് പ്രഹേളികയായി അനുഭവപ്പെട്ടു. അവർ 82-ാം വയസ്സിൽ 'മഹാഭാരതത്തിന്റെ മഹാരണ്യത്തിൽ' എന്ന ബംഗാളി കൃതിയിൽ തന്റെ ചിന്തകളെയെല്ലാം കുറിച്ചിട്ടു. അവരെ കുഴക്കിയ ചില കാര്യങ്ങൾ ഇവയാണ് :

1. ധൃതരാഷ്ട്രർ, പാണ്ഡു, വിദുരൻ എന്നിവരുടെ പിതാവായ ദ്വൈപായന വ്യാസന് എങ്ങനെയാണ് തന്റെ പിൻഗാമികളുടെ കഥ-അവരുടെ മരണം വരെയുള്ള കഥ-എഴുതാൻ കഴിയുക ? അത്ര നീണ്ടകാലം അദ്ദേഹം ജീവിച്ചിരുന്നുവോ ?

2. കുന്തിയുടെ മക്കളെപ്പറ്റി. അവർ പാണ്ഡുവിന്റെ പുത്രന്മാരായിരുന്നില്ല. അവർ ആരായിരുന്നു ? അവർക്ക് വിവാഹത്തിനുമുമ്പ് കർണ്ണൻ എന്ന പുത്രൻ ഉണ്ടായിട്ടുണ്ട്. അവർ ഒരുതരം ദുർനടപ്പുകാരിയോ കാമാതുരയോ ആയിരുന്നുവോ ?

3. ദ്രൗപദിയുടെ ബഹുഭർതൃത്വം ആര്യൻ സമ്പ്രദായമല്ല. "നിങ്ങൾ കൊണ്ടുവന്നതിനെ നിങ്ങൾക്കിടയിൽത്തന്നെ പങ്കുവെയ്ക്കുക" എന്ന കുന്തിയുടെ വാചകം നായാടി കൊണ്ടുവന്ന മൃഗങ്ങളെ ഉദ്ദേശിച്ചായിരുന്നു. അതിനെ ഒരു സ്ത്രീയുടെ മേൽ ബാധകമാക്കാൻ കഴിയില്ല.

4. ഭീഷ്മർ സത്യവതിയുടെ ഒരു ഭൃത്യനെപ്പോലെയാണ് പെരുമാറുന്നത്. അത്തരമൊരു ദാസ്യഭാവത്തിന്റെ കാരണം എന്താണ് ?

5. ദുര്യോധനൻ, ദുശ്ശാസനൻ എന്നിങ്ങനെയുള്ള പേരുകൾ വിചിത്രമാണ്, ആരും തങ്ങളുടെ മക്കൾക്ക് ഇത്തരം പേരുകളിടില്ല.

6. ദ്രൗപദിയുടെ വസ്ത്രാക്ഷേപം. ആ സന്ദർഭത്തിൽ ഗുരു പിതാമഹന്മാർ നിശ്ശബ്ദരായ കാഴ്ചക്കാരായി നിലകൊണ്ടു എന്നത് അവിശ്വസനീയമായിരിക്കുന്നു.

7. ദുര്യോധനൻ ഭീമനു വിഷം നൽകിയതും, ഭീമൻ വെള്ളത്തിൽ മുങ്ങിത്താഴ്ന്നുപോയതും, നാഗന്മാർ രക്ഷിച്ചതും, എട്ടു ദിവസത്തിനു ശേഷം തിരിച്ചുവന്നതും മറ്റും.

8. ധൃതരാഷ്ട്രർക്കുമേലുള്ള വിദുരരുടെ അസാധാരണമായ സ്വാധീനം.

9. ആകാശത്തുനിന്നെന്നപോലെയുള്ള കൃഷ്ണന്റെ പെട്ടെന്നുള്ള രംഗപ്രവേശവും, ദ്രൗപദീസ്വയംവരത്തിനുശേഷമുള്ള അദ്ദേഹത്തിന്റെ മുഖ്യപ്രസ്ഥാനവും

10. കൃഷ്ണന്റെ വിശ്വരൂപ പ്രദർശനം.

ഇക്കാര്യങ്ങൾ കണക്കിലെടുത്തുകൊണ്ടും ഇരാവതി കാർവെയുടെ 'യുഗാന്ത'ത്തിൽ നിന്നു പ്രചോദനം ഉൾക്കൊണ്ടുകൊണ്ടും പ്രതിഭാബോസ് ഒരു നിഗമനത്തിലെത്തുന്നു: ഈ കഥയിലെ പ്രധാന വില്ലൻ വിദുരരാണെന്ന നിഗമനത്തിൽ. യുധിഷ്ഠിരൻ വിദുരരുടെ പുത്രനാണ്. യുധിഷ്ഠിരനെ രാജാവാക്കുന്നതിനുവേണ്ടി, തെറ്റായ ഉപദേശങ്ങളിലൂടെയും നിന്ദ്യവും നികൃഷ്ടവുമായ പ്രവൃത്തികളിലൂടെയും വിദുരൻ കൗരവരുടെ പതനത്തിനു കാരണക്കാരനാകുന്നു. കൗരവർ നിരപരാധികളും, പാണ്ഡവർ അത്യാഗ്രഹികളും തെറ്റിന് ഉത്തരവാദികളും ആയിരുന്നു. ഈ കഥയ്ക്ക് പിന്നിൽ മറ്റൊരു ഉദ്ദേശ്യം കൂടിയുണ്ടെന്നും പ്രതിഭാബോസ് കരുതുന്നു. കുരുക്കളെ വംശപരമായി അനാര്യവൽക്കരിക്കുക എന്ന സത്യവതിയുടെ ദൃഢനിശ്ചയമാണ് അത്. ഇക്കാര്യത്തിൽ അവരുടെ സഹായി ദ്വൈപായനവ്യാസനായിരുന്നു.

അവരുടെ പ്രധാന വാദമുഖങ്ങൾ താഴെ പറയുന്ന പ്രകാരം സംഗ്രഹിക്കാം.

1. മഹാഭാരതത്തിന്റെ പ്രധാന കഥ യഥാർത്ഥത്തിൽ അനാര്യയായ സത്യവതിയുടെയും നിയമാനുസൃതമല്ലാത്ത ബന്ധത്തിൽ നിന്നു ജനിച്ച അവരുടെ മകനായ വ്യാസന്റെയും കഥയാണ്.

2. വിദുരൻ ഒരു ദാസീപുത്രനായിരുന്നു. രാജകുമാരന്മാരായ ധൃതരാഷ്ട്രർക്കും പാണ്ഡുവിനുമൊപ്പം വിദുരരെ വളർത്താൻ വേണ്ട ഏർപ്പാടുകൾ ചെയ്തത് സത്യവതിയായിരുന്നു.

3. വിദുരൻ ധർമ്മത്തിന്റെ മൂർത്തീമത്ഭാവമായി അറിയപ്പെടുന്നു. എന്നാൽ നേരെ തിരിച്ചാണ് എന്നതാണ് സത്യം.

4. പാണ്ഡവന്മാർ എന്ന പേരിൽ അവതരിപ്പിച്ച രാജകുമാര ന്മാരുടെ നിർലജ്ജനായ അനുകൂലിയായിരുന്നു വിദുരൻ.

5. സത്യവതിയുടെ ആവശ്യപ്രകാരം അന്ധനായ ധൃതരാഷ്ട്രരുടെ പ്രധാനമന്ത്രിയായതോടെ തനിക്ക് കുന്തിയിൽ പിറന്ന യുധിഷ്ഠിരനെ സിംഹാസനത്തിൽ അവരോധിക്കാൻ വിദുരന് അനുകൂലമായ സാഹചര്യം സംജാതമായി.

6. ദുര്യോധനനെ യുവരാജാവായി അവരോധിക്കാനുള്ള സമയം വന്നപ്പോൾ, പാണ്ഡുവിന്റെ ക്ഷേത്രജപുത്രന്മാരാണെന്നു പ്രഖ്യാപിച്ചുകൊണ്ട് എവിടെനിന്നോ പാണ്ഡവന്മാരെ ഹാജരാക്കുകയും, യുധിഷ്ഠിരൻ ദുര്യോധനനേക്കാൾ മൂത്തവനാണെന്ന് ചൂണ്ടിക്കാണിക്കു കയും ചെയ്തു.

7. ജനനസമയത്ത് കഴുതയെപ്പോലെ കർണ്ണകഠോരമായ ശബ്ദത്തിൽ കരഞ്ഞതുമുതൽ ദുര്യോധനനെതിരായ വിദുരന്റെ പ്രചാരണമാണ് ദുര്യോധനനെ ഏറ്റവും നീചനായി മാറ്റിയത്.

8. യുധിഷ്ഠിരനുമായുള്ള വിദുരന്റെ ബന്ധം കരുതപ്പെടുന്നതു പോലെ ധർമ്മത്തിലധിഷ്ഠിതമായിരുന്നില്ല. മറിച്ച്, ശന്തനുവിന്റെ രാജ്യം കൈക്കലാക്കുക എന്ന ദുഷ്ടലാക്കിൽ അധിഷ്ഠിതമായിരുന്നു.

9. തന്റെ ഉദ്ദേശ്യസാദ്ധ്യത്തിനു വിദുരന് പാണ്ഡുവും മാദ്രിയും കൊല്ലപ്പെടേണ്ടിയിരുന്നു.

10. കൃഷ്ണന് ശിശുപാലനെ യജ്ഞത്തിന്റെ തിരക്കിലും കോലാഹലത്തിനുമിടയിൽ കൊല്ലേണ്ടിയിരുന്നു.

## II

നമുക്ക് ഭൂമിശാസ്ത്രത്തിന്റെയും, നരവംശശാസ്ത്രത്തിന്റെയും, പുരാവസ്തുശാസ്ത്രത്തിന്റെയും വെളിച്ചത്തിൽ ഈ പ്രശ്നം പരിശോധിക്കാം. കാർബൺ–14 പരിശോധനകളുടെയും അനുബന്ധ തെളിവുകളുടെയും അടിസ്ഥാനത്തിൽ കുരുക്ഷേത്രയുദ്ധം നടന്നത് ബി.സി.10–ാം നൂറ്റാണ്ടിലാണെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഇക്കാര്യത്തിൽ വ്യത്യസ്തമായ അഭിപ്രായങ്ങൾ ഉണ്ടെങ്കിലും, നമ്മുടെ ആവശ്യത്തിന് ബി.സി.10–ാം നൂറ്റാണ്ട് എന്ന കാലഗണന മതി [1].

ഈ കാലഘട്ടത്തിൽ കുരു–പാഞ്ചാല–ഇന്ദ്രപ്രസ്ഥപ്രദേശം ഭൂമിശാസ്ത്രപരമായി എങ്ങനെയായിരുന്നു ? വനനിബിഡമായ പ്രദേശമായിരുന്നു അത്. ആര്യന്മാർ ഹിമാലയസാനുക്കളിലേക്ക് കടക്കാതെ, നദീപ്രദേശങ്ങളിലൂടെ കാടുകളെ വെട്ടിത്തെളിയിച്ചുകൊണ്ട് ദക്ഷിണഭാഗത്തേക്ക് വ്യാപിക്കുകയും ചെയ്തു. വനസാന്ദ്രത സഹാറൻ ആഫ്രിക്കക്ക് സമാനമായിരുന്നു.

എന്നാൽ ആഫ്രിക്കയിൽ ഉത്തര–ദക്ഷിണ ഭാഗങ്ങളെയും പൂർവ്വ–പശ്ചിമ ഭാഗങ്ങളെയും ബന്ധിപ്പിക്കുന്ന വനപഥങ്ങളുണ്ടായിരുന്നു [2]. ഗംഗാതാഴ്വരയുടെ ഉപരിഭാഗത്തും ഇതുപോലെ തലങ്ങും വിലങ്ങും വനപഥങ്ങൾ ഉണ്ടായിരുന്നിരിക്കണം. ആഫ്രിക്കയിൽ നിരവധി ഗോത്രങ്ങളുണ്ടായിരുന്നതുപോലെ ഇന്ത്യയിലും ഉണ്ടായിരുന്നു. ഏറ്റവും അപരിഷ്കൃതരായ ആരണ്യഗോത്രം നിഷാദരുടേതായിരുന്നു. അവർ മുഖ്യമായും വേടന്മാരായിരുന്നു. ആര്യന്മാർ നാഗന്മാർ എന്നുവിളിച്ച കറുത്ത വർഗ്ഗക്കാരുടേതായിരുന്നു ഏറ്റവും പരിഷ്കൃതമായ ഗോത്രം. ഇരാവതി കാർവെയുടെ അഭിപ്രായത്തിൽ, നാഗന്മാരുടേതായി പതിനാലു ഭരണകുലങ്ങൾ ഉണ്ടായിരുന്നുവെന്നാണ് – പടിഞ്ഞാറ് തക്ഷകന്റേതു മുതൽ കിഴക്ക് കാർക്കോടകന്റേതുവരെ [3]. നാഗന്മാർക്കും നിഷാദന്മാർക്കും അമ്പും വില്ലുമുണ്ടായിരുന്നു. ആര്യന്മാരുടെ കയ്യിലും അവയുണ്ടായിരുന്നു. അതു കൂടാതെ ആര്യന്മാർക്ക് കുതിരയും രഥവുമുണ്ടായിരുന്നു. ആഫ്രിക്കയിലും വടക്കേ അമേരിക്കയിലും എത്തിയ വെള്ളക്കാരുടെ കയ്യിൽ തോക്കുകളുണ്ടായിരുന്നു. എന്നാൽ ആര്യന്മാരുടെ കയ്യിൽ തോക്കുകളുണ്ടായിരുന്നില്ല. ആയതുകൊണ്ട് ആഫ്രിക്കക്കാർക്കും റെഡ് ഇന്ത്യക്കാർക്കും എതിരായ പോരാട്ടം പോലെ ഏകപക്ഷീയമായി രുന്നില്ല

ആര്യന്മാരും തദ്ദേശീയരും തമ്മിലുണ്ടായത്. കുതിര ദ്രുതഗതിക്ക് ആര്യന്മാർക്ക് വളരെ സഹായകമായിരുന്നുവെങ്കിലും, രഥം കാനന യുദ്ധത്തിൽ തീർത്തും നിഷ്പ്രയോജനമായിരുന്നു. വനം വെട്ടിത്തെളിയിച്ച് സൃഷ്ടിച്ച കുരുക്ഷേത്രം പോലുള്ള സമതല പ്രദേശങ്ങളിലെ പോരാട്ടങ്ങൾക്കാണ് രഥം പ്രയോജനപ്പെടുക. ആര്യന്മാർ എണ്ണത്തിൽ കുറവുമായിരുന്നു. ആര്യന്മാർ കറുത്തവരെ കീഴ്പ്പെടുത്തുക മാത്രമല്ല; യൂറോപ്യൻ ശക്തികൾ വടക്കേ അമേരിക്കയിലും ആഫ്രിക്കയിലും ചെയ്തപോലെ പരസ്പരം പോരടിക്കുകയും ചെയ്തു. ആയതിനാൽ ആര്യന്മാർക്ക് തദ്ദേശീയരായ മുഖ്യന്മാരുമായി സൗഹൃദം സ്ഥാപിക്കേണ്ടിവന്നു. കറുത്തവരെ അനുനയിപ്പിച്ചിരുന്നത് പലപ്പോഴും അവരുമായി വിവാഹബന്ധത്തിൽ ഏർപ്പെട്ടുകൊണ്ടാണ്.

ആദ്യകാലത്തെ ഒരു കുരുരാജാവ് തക്ഷകരാജകുമാരിയായ ജ്വാലയുമായി വിവാഹബന്ധത്തിൽ ഏർപ്പെട്ടിരുന്നു[4]. ആര്യന്മാർ ആദിവാസി സ്ത്രീകളെ വിവാഹം കഴിക്കുന്ന ഇത്തരം ഏർപ്പാട് അക്കാലത്ത് സർവ്വസാധാരണമായിരുന്നു. മാത്രമല്ല, ആര്യൻ സ്ത്രീകൾ എണ്ണത്തിൽ കുറവായിരുന്നതിനാൽ, ദാസി–വെപ്പാട്ടി സമ്പ്രദായം സമൂഹത്തിൽ നടപ്പിലുണ്ടായിരുന്നു. ദശരഥന് 365 വെപ്പാട്ടിമാരുണ്ടായിരു ന്നുവത്രെ; കൃഷ്ണന് 16,000 വും ! അവരെല്ലാം കറുത്ത സ്ത്രീകളായിരുന്നുവെന്നത് തീർച്ചയാണ്. കുറെ തലമുറകൾക്കുശേഷം ഇങ്ങനെ ജനിച്ച അർദ്ധജാതികൾ ശുദ്ധ ആര്യന്മാരുടെ എണ്ണത്തേക്കാൾ കൂടിയിരിക്കണം. പിൽക്കാലത്ത്, വർണ്ണസങ്കരം നിരോധിക്കപ്പെട്ടു. എന്നാൽ, മഹാഭാരത കാലത്ത് ഇതായിരുന്നില്ല സ്ഥിതി. ഉലൂപിയും ഹിഡിംബിയും, ചിത്രാംഗദയുമെല്ലാം അനാര്യസ്ത്രീകളായിരുന്നു. ഈ സന്ദർഭത്തിൽ ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട് : മഹാഭാരതത്തിൽ ഒരു സ്ത്രീയുടെ അച്ഛനെക്കുറിച്ച് പരാമർശിക്കുന്നില്ലെങ്കിൽ ആ സ്ത്രീ മാതൃദായക്രമം പിന്തുടരുന്ന കുലത്തിൽപ്പെട്ട അനാര്യസ്ത്രീയാണെന്നു മനസ്സിലാക്കണം. ശന്തനുവിന്റെ ആദ്യഭാര്യയായ ഗംഗ അത്തരത്തിൽപ്പെട്ട ഒരു സ്ത്രീയായിരിക്കണം. ഗംഗാ എന്ന പദം സംസ്കൃതമല്ല. പരേതനായ പ്രൊഫ. സുനീതികുമാർ ചാറ്റർജിയുടെ അഭിപ്രായത്തിൽ മാഗംഗാ എന്ന പദവും മോൺ–ഖമർ മെകോംഗ് എന്ന പദവും നിരുക്തിശാസ്ത്രപരമായി ഒന്നാണ്. മാ–ഗംഗ, മെകോംഗ്, പുതിയ ചൈനീസ് പദമായ കിയാംഗ് എന്നീ പദങ്ങൾക്കെല്ലാം ഓസ്ട്രിക് ഉൽപത്തിയാണുള്ളത്.

ആര്യന്മാരുടെ ഭൗതികസംസ്കൃതി എങ്ങനെയുള്ളതായിരുന്നു ? ചാരനിറത്തിലുള്ള മൺപാത്രങ്ങളുമായി (PG Ware) ബന്ധപ്പെട്ടതായിരുന്നു ആര്യൻ സംസ്കാരം. കാർബൺ–14 പ്രകാരമുള്ള ഗവേഷണങ്ങൾ തെളിയിക്കുന്നത് ചാരനിറ മൺപാത്ര സംസ്കാരം ബി.സി. 10–ാം നൂറ്റാണ്ടു മുതലാണ് ആരംഭിക്കുന്നത്. ഈ സംസ്കാരവുമായി ബന്ധപ്പെട്ട മറ്റു സാധനങ്ങളുടെ കാലഘട്ടവും കാർബൺ–14 രീതിയനുസരിച്ച് നിർണ്ണയിക്കാവുന്നതാണ്. കുരുക്കളുടെ തലസ്ഥാനമായ ഹസ്തിനപുര

ത്തിൽ ഖനനം നടത്തിയപ്പോൾ ഇഷ്ടികകൾ കൊണ്ടും മുളകൊണ്ടും നിർമ്മിച്ച സാധാരണ വീടുകളുടെ അവശിഷ്ടങ്ങൾ കണ്ടെത്താനായി. ചുവരുകൾ മരംകൊണ്ടും ചുട്ട കളിമണ്ണുകൊണ്ടുമുള്ളതായിരുന്നു. രാജകീയപ്രൗഢിയുള്ള ഒന്നും കണ്ടെത്താനായില്ല. എന്നാൽ, ചുറ്റും കിടങ്ങുള്ള ചുട്ട ഇഷ്ടികകൾകൊണ്ടും മരംകൊണ്ടും വിദഗ്ദമായി നിർമ്മിച്ച കോട്ടയുടെ ചില അവശിഷ്ടങ്ങൾ കണ്ടെത്താനായിട്ടുണ്ട്[5] മൗര്യന്മാരുടെ പാടലിപുത്രത്തിനു സമാനമായിട്ടാണ് ഹസ്തിനാപുരത്തെ കണക്കാക്കിയിരുന്നത്. മികച്ച പണിയായുധങ്ങളും മറ്റും വെങ്കലം കൊണ്ടുണ്ടാക്കിവയായിരുന്നു. വെങ്കലത്തെ മിനുസമാക്കുമ്പോൾ സ്വർണ്ണം പോലെ അതു തിളങ്ങുന്നു. മരംകൊണ്ടുണ്ടാക്കിയ സ്തൂപങ്ങൾ പല വർണ്ണങ്ങളിലുള്ള അരക്കുകൊണ്ട് തേച്ചുമിനുക്കിയിരിക്കണം. മറ്റു യുദ്ധപ്രഭുക്കളുടെ കാര്യത്തിലെന്നപോലെ, ഹസ്തിനാപുരത്തിലെ ചുവരുകൾ സുന്ദരമായ സമ്പന്നമായ വസ്തുക്കളാലും തറകൾ മനോഹരമായ പരവതാനികളാലും അലംകൃതമായിരുന്നിരിക്കണം. മൊത്തത്തിൽ കോട്ടയുടെ അകം അത്ഭുതകരമായ കാഴ്ചതന്നെയായിരിക്കണം. വടക്കുപടിഞ്ഞാറൻ ഭാഗത്ത് ഗോതമ്പും ബാർളിയുമായിരുന്നു ഭക്ഷ്യധാന്യം. അതിൽനിന്നു വ്യത്യസ്തമായി ഇവിടെ അരി മാത്രമാണ് കണ്ടെത്തിയിട്ടുള്ളത്. ഭക്ഷണത്തിനുപയോഗിക്കുന്ന മൃഗങ്ങളിൽ പശു, എരുമ, ആട്, പന്നി, മാൻ എന്നിവയുടെ എല്ലുകളും മറ്റും കണ്ടെത്തിയിട്ടുണ്ട് [6]. ഇതാണ് കുരുക്കളുടെയും പാഞ്ചാലരുടെയും ജീവിതം.

പക്ഷെ, ഇരുമ്പ് ഉപയോഗിക്കുന്നവരും നാടോടികളുമായ യോദ്ധാക്കളുടെ സംസ്കാരം പടിഞ്ഞാറുനിന്ന് അതിക്രമിച്ചുവന്നതിന്റെ തെളിവുണ്ട് [7]. അവരും വെള്ളനിറമുള്ള ആര്യന്മാർ തന്നെയായിരുന്നു. ആദ്യം വന്ന ആര്യന്മാർ വെങ്കലം ഉപയോഗിക്കുന്നവരായിരുന്നു. വെങ്കലം ഉപയോഗിക്കുന്നവർ ഇരുമ്പ് ഉപയോഗിക്കുന്നവരുടെ മുമ്പിൽ പരാജിതരായി. വെങ്കലായുധങ്ങൾ ഏതു സമയത്തും പൊട്ടിപ്പോകാനിടയുള്ളതിനാൽ, ഇരുമ്പായുധങ്ങളെപ്പോലെ ആശ്രയിക്കാനാവുമായിരുന്നില്ല. വെങ്കലം ഉപയോഗിക്കുന്ന മൈസീനിയന്മാർ ഇരുമ്പ് ഉപയോഗിക്കുന്ന ഡോറിയന്മാരുടെ മുമ്പിൽ പരാജയപ്പെട്ടുവല്ലോ. അതുതന്നെയായിരിക്കണം ഹസ്തിനപുരത്തിലും സംഭവിച്ചത്. കുരുക്കളുടെ ഭരണത്തിനു പകരം പാണ്ഡവന്മാരുടെ ഭരണം.

## III

ഇത്രയും പുരാവസ്തുശാസ്ത്രം. ഇതിനെ എങ്ങനെ സാഹിത്യവീക്ഷണകോണുമായി പൊരുത്തപ്പെടുത്താനാകും. പ്രകൃത്യാതീത സംഭവങ്ങൾക്കെല്ലാംതന്നെ പ്രാകൃതികമായ വിശദീകരണം സാദ്ധ്യമാണെന്ന് പ്രതിഭാബോസ് കരുതുന്നു. ഇത് യുക്തിസഹമായ നിലപാടുതന്നെയാണ്. അച്ഛൻ ആരെന്ന് അറിയാത്ത സ്ത്രീകഥാപാത്രങ്ങളെല്ലാവരും അനാര്യരാണെന്ന നിലപാടിൽ നിന്ന് ഗംഗയും

ദ്രൗപദിയുമെല്ലാം അനാര്യരാണെന്ന നിഗമനത്തിൽ നാമെത്തുന്നു. ഒരു മുക്കുവ ഗോത്രരാജാവിന്റെ പുത്രിയായിരുന്നു സത്യവതി. പക്ഷെ അവൾ അറിയപ്പെട്ടത് അദ്ദേഹത്തിന്റെ പേരിലല്ല. അവൾ കറുത്ത നിറമുള്ളവളായി രുന്നു. ('കാളീ സത്യവതി'). ദ്രൗപദിയും കറുത്ത നിറമുള്ളവൾതന്നെ. രാഷ്ട്രീയ കാരണങ്ങളാൽ ആദിവാസിപുത്രനായ ധൃഷ്ടദ്യുമ്നനെയും സഹോദരി കൃഷ്ണദ്രൗപദി (കറുത്ത ദ്രൗപദി) യെയും ദത്തെടുക്കുക യായിരുന്നു. ഇക്കാര്യത്തിനായി, ഹാരപ്പൻ കാലഘട്ടത്തോളം വേരുകളുള്ള ബ്രാഹ്മണർ വളരെ വിചിത്രവും അത്ഭുതകരുമായ ആചാരാനുഷ്ഠാന ങ്ങളെല്ലാം ഉണ്ടാക്കിയിരുന്നു. ഗാന്ധാരി വെളുത്ത നിറമുള്ള ആര്യസ്ത്രീ യായിരുന്നു. അവരുടെ അച്ഛന്റെ പേര് അറിയാവുന്നതാണ്.

ഇനി നമുക്ക് ചില പ്രകൃത്യാതീത സംഭവങ്ങളെ പരിശോധിക്കാം. ഗംഗ ഏഴു പുത്രന്മാരെ ജലത്തിനു നൽകുകയും, പിന്നീട് ഭീഷ്മർ എന്നറിയപ്പെട്ട എട്ടാമത്തെ പുത്രനായ ദേവവ്രതന് ജന്മം നൽകി അപ്രത്യക്ഷയാവുകയും ചെയ്യുന്നു. എന്താണിതുകൊണ്ട് അർത്ഥമാക്കുന്നത് ? പ്രതിഭാബോസ് പറയുന്നത് ഗംഗക്ക് ഏഴുപ്രാവശ്യം ഗർഭമലസിപ്പോയിയെന്നും എട്ടാമത്തെ പുത്രനായ ദേവവ്രതന് ജന്മം നൽകുന്നതിനിടെ മരണപ്പെട്ടുവെന്നുമാണ്. ഈ വിശദീകരണം യുക്തിസഹമാണെന്നും തോന്നുന്നു.

ഗാന്ധാരിയുടെ നൂറു പുത്രന്മാരെക്കുറിച്ച് എന്താണ് പറയാനുള്ളത് ? ഗാന്ധാരി രാജ്ഞിയായതിനാൽ രാജാവിന്റെ വെപ്പാട്ടിമാരുടെയും അവരുടെ കുട്ടികളുടെയും നാഥയായിരുന്നു. ദുര്യോധനനും ദുശ്ശാസനനും മാത്രമായിരിക്കണം ഗാന്ധാരിയുടെ കുട്ടികൾ. അന്തപുരത്തിലെ റാണി എന്ന അർത്ഥത്തിലാണ് മറ്റുള്ള കുട്ടികൾ അവരുടേതായിരിക്കുന്നത്.

കുട്ടിക്കാലത്ത് ഭീമനെ വെള്ളത്തിൽ മുക്കിക്കൊല്ലാൻ ഒരു ശ്രമം നടന്നിരുന്നു. എന്നാൽ അധോലോകത്തുനിന്ന്, പരിക്കൊന്നും പറ്റാതെ എട്ടുദിവസത്തിനുശേഷം അവൻ മടങ്ങിവന്നു. ഒരുപക്ഷെ, ഈ കഥ ദുര്യോധനനെ അപകീർത്തിപ്പെടുത്തുവാൻ വിദുരർ കെട്ടിച്ചമച്ചതാകാം. അതുപോലെ അരക്കില്ലത്തിൽ നിന്നുള്ള നീണ്ട തുരങ്കത്തിന്റെ കഥയും. ഗംഗാസമതലത്തിലെ ജലനിരപ്പ് വളരെ ഉയരത്തിലായിരുന്നു എന്നത് ഒരു വസ്തുതയാണ്. ആ നിലയ്ക്ക് സാങ്കേതികമായി അത്തരമൊരു തുരങ്കം നിർമ്മിക്കുക എന്നത് സാദ്ധ്യമായിരുന്നോ ?

ദ്രൗപദിയുടെ വസ്ത്രാക്ഷേപസമയത്ത് കൃഷ്ണൻ എവിടെ നിന്നോ പെട്ടെന്ന് പ്രത്യക്ഷപ്പെട്ട് മേൽവസ്ത്രം നൽകി രക്ഷിച്ച കഥ. ഇതൊരു കല്പിതകഥയാവാനല്ലേ സാദ്ധ്യത ? ദുശ്ശാസനൻ അവളുടെ മുടി യിൽ പിടിച്ച് വലിച്ചിഴച്ച് ദർബാർഹാളിലേക്ക് കൊണ്ടുവരുന്നു. ബഹള ത്തിനിടയ്ക്ക് അയാൾ അവളുടെ വസ്ത്രങ്ങൾ വലിച്ച് അഴിച്ചിരിക്കാം. കൗരവന്മാരെ സംബന്ധിച്ച് തങ്ങൾ സഹോദരന്മാരെന്ന് അംഗീകരിക്കാത്ത പഞ്ചപാണ്ഡവന്മാരുമായി വിചിത്രമായ രീതിയിൽ ബന്ധമുള്ള വംശീയ മായി അനാര്യയായ കറുത്ത സ്ത്രീയായിരുന്നു അവൾ.

കൃഷ്ണന്റെ വിശ്വരൂപദർശനം മാസ്സ് ഹിപ്നോട്ടിസത്തിന്റെ നിദർശനമായിരിക്കാനാണ് സാദ്ധ്യത. അസാധാരണ കഴിവുള്ള ഈ കഥാപാത്രം തന്റെ അത്ഭുത കൃത്യങ്ങളിലൂടെ ദൈവമനുഷ്യന്റെ ഭാഗം അഭിനയിക്കുന്നു.

ഗന്ധർവ്വന്മാരെപ്പറ്റി എന്താണ് പറയാനുള്ളത് ? പ്രകൃത്യാതീത ശക്തികളാണ് അവരെന്ന് കരുതപ്പെടുന്നു. വാസ്തവത്തിൽ, ഇന്ന് പത്താൻ എന്നറിയപ്പെടുന്ന പ്രാചീന ഗാന്ധാരത്തിലെ ആളുകളായിരുന്നു അവർ. പക്ത എന്ന പദത്തിൽ നിന്നാണ് പത്താൻ അഥവാ പഷ്തൂൺ എന്ന പദം ഉണ്ടായത്. പരുഷ്ണി (റാവി) നദിയുടെ സമീപത്തുവെച്ച് നടന്ന ഋഗ്വേദ പ്രസിദ്ധമായ ദാശരാജ്ഞ (പത്തു രാജാക്കന്മാരുടെ യുദ്ധം) ത്തിൽ പങ്കെടുത്ത ഒരു ഗോത്രമായിരുന്നു പക്താന്മാരുടേത്. പക്താൻ പ്രദേശത്ത് വൈദികമതമായിരുന്നു ഉണ്ടായിരുന്നത്. പിന്നീട് ആ പ്രദേശം ബൗദ്ധ-ഹിന്ദു മതങ്ങളിലേക്കും അവസാനം ഇസ്ലാമിലേക്കും മാറി. പത്താൻകാർക്ക് ഇന്നുപോലും ഓജസ്സാർന്ന രണസംഗീത പാരമ്പര്യം ഉണ്ട്. പത്താൻ കാരുടെ പിന്മുറക്കാരെന്നു കരുതപ്പെടുന്ന ജിപ്സികൾ പാട്ടിലും ആട്ടത്തി ലുമെല്ലാം പ്രസിദ്ധരാണ്.

ഇനി നമുക്ക് മഹാഭാരതത്തിലെ ചില കഥാപാത്രങ്ങളെ വിശകലനം ചെയ്യാം. ശന്തനു കാമാസക്തിയാൽ മതിഭ്രമം ബാധിച്ച ഒരു മനുഷ്യനായിരിക്കാനിടയില്ല. മുക്കുവ രാജാവിന്റെ പുത്രിയായ സത്യവതിയുമായുള്ള അദ്ദേഹത്തിന്റെ വിവാഹത്തിന് ഒരു രാഷ്ട്രീയ വിവാഹത്തിന്റെ എല്ലാ കെണികളും ഉണ്ട്. രാഷ്ട്രീയമായി അത്യാവശ്യ മാണെന്നതിനാൽ കുരുക്കൾക്കുവേണ്ടി ദേവവ്രതൻ സിംഹാസനവും വിവാഹവും വേണ്ടെന്നുവെച്ചു. അതിനു പകരമായി, തങ്ങളുടെ പ്രാചീന എതിരാളികളായ പാഞ്ചാലരുമായുള്ള പോരാട്ടങ്ങളിൽ ശക്തരായ നാഗയോദ്ധാക്കളുടെ സഹായം ലഭിക്കുകയും ചെയ്തു. ശന്തനു മുമ്പ് ഗംഗയുമായി ഒരു രാഷ്ട്രീയ വിവാഹത്തിൽ ഏർപ്പെട്ടിട്ടുണ്ടായിരുന്നു. ഈ രണ്ടു വിവാഹത്തിലൂടെയും തന്റെ രാജ്യത്തിന്റെ വിസ്തൃതി അദ്ദേഹം വർദ്ധിപ്പിച്ചു എന്നതിൽ സംശയമില്ല. ദീർഘവീക്ഷണമുള്ള ശക്തയായ ഒരു സ്ത്രീയായിരുന്നു സത്യവതി എന്ന കാര്യം ഉറപ്പാണ്. കുരുഗോത്രത്തെ അനാര്യവൽക്കരിക്കാൻ തന്റെ വിവാഹസമയത്ത് സത്യവതി പ്ലാനിട്ടിരുന്നു വെന്ന് പറയാനാവില്ല. പക്ഷെ, അവസരം കൈവന്നപ്പോൾ ഇക്കാര്യത്തി നായി തന്റെ പുത്രനായ വ്യാസനെ ഉപയോഗപ്പെടുത്തി. തന്റെ പുത്രനായ വിചിത്രവീര്യനുവേണ്ടി ഗർഭം ധരിക്കാൻ ആര്യൻ പെൺകുട്ടികളായ അംബികയെയും അംബാലികയെയും അവർ നിർബന്ധിച്ചു. പേരു സൂചിപ്പി ക്കിക്കുന്നതുപോലെ വിചിത്രവീര്യൻ സ്വവർഗഭോഗിയായിരിക്കാനാണിട. ക്ഷേത്രജ പുത്രന്മാരെയും കാനീന പുത്രന്മാരേയും കുറിച്ച് രണ്ടുവാക്ക് ഇവിടെ പറയാനാഗ്രഹിക്കുന്നു. ആര്യൻ സങ്കല്പമനുസരിച്ച് സ്ത്രീയുടെ ഗർഭപാത്രം ഭർത്താവിന്റെ സ്വത്താണ്-ക്ഷേത്ര(നില)മാണ്. ഈ

ക്ഷേത്രത്തിൽ ഭർത്താവല്ലാതെ മറ്റാരെങ്കിലുമാണ് പുത്രനെ ഉല്പാദിപ്പിക്കുന്നതെങ്കിൽ ആ പുത്രൻ നിയമപരമായി ഭർത്താവിന്റെ ക്ഷേത്രജപുത്രനാണ്. ഇതിനെ പെൺകുട്ടി യുടെ വിവാഹത്തിനുമുമ്പുള്ള കുട്ടികളിലേക്കും പൂർവ്വകാല പ്രാബല്യ ത്തോടെ വ്യാപിപ്പിച്ചിട്ടുണ്ട്. അത്തരം കുട്ടികളേയും ഭർത്താവിന്റേതായി കണക്കാക്കുന്നു. അവർ കാനീന പുത്രന്മാരെന്നാണ് അറിയപ്പെടുന്നത്. കുന്തിയുടെയും പാണ്ഡുവിന്റെയും കാനീന പുത്രനായിരുന്നു കർണ്ണൻ.

സത്യവതിയെ സംബന്ധിച്ച് തന്റെ പുത്രനായ വ്യാസനുമായി ലൈംഗികബന്ധത്തിലേർപ്പെടാൻ അംബികയേയും അംബാലികയേയും നിർബന്ധിച്ചത് നിയമപരമായി ശരിയായിരുന്നു. മാതൃദായക്രമത്തിന്റെ സങ്കല്പങ്ങളനുസരിച്ച് ഗർഭപാത്രമടക്കമുള്ള സ്ത്രീയുടെ ശരീരം അവളുടെ സ്വന്തമായിരുന്നു. ആയതിനാൽ അവൾ പ്രസവിക്കുന്ന ഏതൊരു കുട്ടിക്കും നിയമപരമായി സാധുതയുണ്ട്. ആയതിനാൽ പരാശരനിൽ നിന്ന് തനിക്കുണ്ടായ പുത്രൻ വ്യാസൻ സത്യവതിയുടെ കണ്ണിൽ നിയമപരമായി സാധുതയുള്ളവനാണ്. മാത്രമല്ല തന്റെ ആര്യ പുത്രനായ വിചിത്രവീര്യനുവേണ്ടി ക്ഷേത്രജപുത്രന്മാരെ സൃഷ്ടിക്കാൻ വ്യാസനല്ലാതെ അനുയോജ്യനായി മറ്റാരാണുള്ളത് ? അങ്ങനെ ജനിച്ച പുത്രന്മാർ പൂർണ്ണമായും ആരോഗ്യവാന്മാരായിരുന്നില്ല. ധൃതരാഷ്ട്രർ അന്ധനായാണ് ജനിച്ചത്. പാണ്ഡുവാകട്ടെ കുഷ്ഠരോഗിയായിത്തീർന്നു. അതുകൊണ്ടുതന്നെ പാണ്ഡുവിന് തന്റെ ഭാര്യമാരായ കുന്തിയും മാദ്രിയു മൊത്ത് ഹസ്തിനപുരത്തിനു വെളിയിൽ ജീവിക്കേണ്ടിവന്നു.

യോദ്ധാക്കളുടെ വർഗ്ഗം പൊതുവെ പറയുന്ന വാക്കുകൾക്ക് വലിയ മൂല്യം കല്പിക്കുന്നവരാണ്. അതിനെ തകർക്കാനാവില്ല. അവർ തങ്ങളുടെ നേതാവിനോട് വളരെ ശക്തമായ വിധേയത്വം കാണിക്കുകയും ചെയ്യും. തുളസീദാസ് ഈ മനോഭാവത്തെ ഇങ്ങനെ വിവരിക്കുന്നു : "രഘുകുലരീതി സദാ ചലി ആയി, പ്രാൺജാവു വരു വചന ന ജായി" (പ്രാണൻ കളഞ്ഞും വാക്കു പാലിക്കുക എന്ന രഘുകുലരീതി സദാ നടന്നുകൊണ്ടിരിക്കുന്നു)

ആയതിനാലാണ്, രാഷ്ട്രീയ കാരണങ്ങളാൽ തന്റെ പിതാവിന്റെ ദുഷ്പ്രേരണയാലെടുത്ത, താൻ ഒരിക്കലും രാജാവാകില്ലെന്നും വിവാഹം കഴിക്കില്ലെന്നും എടുത്ത ശപഥം ദേവവ്രതൻ പാലിച്ചത്. ജീവിതത്തിലൊരി ക്കലും അദ്ദേഹം തന്റെ ശപഥത്തെക്കുറിച്ച് സംശയിക്കുകയോ ഖേദിക്കുകയോ ചെയ്തിട്ടില്ല. മാത്രമല്ല, ഈ മനോഭാവം കാരണം അദ്ദേഹം തന്റെ രണ്ടാനമ്മയോട് പൂർണ്ണമായും വിധേയത്വമുള്ളവനായിരുന്നു. തന്റെ പിതാവായ ശന്തനുവിന്റെ അഭാവത്തിൽ രണ്ടാനമ്മയായ സത്യവതിയായി രുന്നു അദ്ദേഹത്തിന്റെ നേതാവ്. കൂടാതെ, ഭീഷ്മർക്ക് ഒരമ്മയുടെ നിലയെക്കുറിച്ച് ഒന്നും അറിയുമായിരുന്നില്ല. ഒരുപക്ഷെ, സത്യവതി ഈ കുറവ് നികത്തിയിരിക്കാം-രണ്ടുപേരും സമപ്രായക്കാരായിരിക്കാമെങ്കിലും. ദയയാലും സ്നേഹത്താലും സത്യവതി അദ്ദേഹത്തെ കീഴടക്കിയിരിക്കാം.

എന്തായാലും ശന്തനുവിന്റെ മരണശേഷം ഏതു കാര്യത്തെക്കുറിച്ചും സത്യവതി എടുക്കുന്ന തീരുമാനം കുടുംബത്തെ സംബന്ധിച്ച് അവസാന വാക്കായിരുന്നു. അന്ധനായ ധൃതരാഷ്ട്രർക്കു പകരം പാണ്ഡുവിനെ രാജാവായി തെരഞ്ഞെടുത്തത് സത്യവതിയായിരുന്നു.

ശാന്തിപർവ്വത്തിലെ നീതിവാക്യങ്ങൾ ഭീഷ്മരുടെ വായിൽ തിരുകികയറ്റിയവയാണ്. അദ്ദേഹം ബ്രാഹ്മണരീതികളോട് അത്രയ്ക്ക് അടുപ്പമുള്ളയാളാണെന്നു തോന്നുന്നില്ല. പല കാര്യങ്ങളിലും ലളിത മന സ്കനും നേരേവാ നേരേപോ മട്ടുകാരനുമായ ധീരനും വീരനുമായ ഒരു ക്ഷത്രിയ യോദ്ധാവായിരുന്നു. അല്ലെങ്കിൽ, ശിശുപാലനെ വധിച്ച യജ്ഞ ത്തിൽ വെച്ച് ദൈവമെന്ന നിലയിൽ കൃഷ്ണന് എങ്ങനെ അദ്ദേഹത്തെ മാസ്മരികതയ്ക്ക് അടിപ്പെടുത്താൻ കഴിയും ?

ഭീഷ്മർ രാജ്യഭരണകാര്യങ്ങളിൽ അത്ര താല്പര്യം കാണിച്ചതായി തോന്നുന്നില്ല. അത് അദ്ദേഹത്തിന്റെ ശപഥത്തിനു വിരുദ്ധമായിരുന്നു. അതുകൊണ്ട് പാണ്ഡു പോയപ്പോൾ വിദുരൻ അവസരം ഉപയോഗ പ്പെടുത്തി. പ്രധാനമന്ത്രിയെന്ന നിലയിൽ വിദുരർക്ക് ധൃതരാഷ്ട്രരുടെ പൂർണ്ണശ്രദ്ധ ലഭിച്ചിരുന്നു. വിദുരൻ സൂത്രശാലിയായി രുന്നു. പക്ഷെ, ധൃത രാഷ്ട്രർക്കുമേലുള്ള അദ്ദേഹത്തിന്റെ സ്വാധീനം വെറും സൂത്രശാലിത്വം കൊണ്ടുമാത്രം നേടിയതല്ല. ധൃതരാഷ്ട്രർക്കും പാണ്ഡുവിനുമൊപ്പമാണ് അദ്ദേഹം വളർന്നത്. അതുകൊണ്ടുതന്നെ അവർക്ക് പരസ്പരം വളരെ യധികം സ്നേഹം ഉണ്ടായിരുന്നിരിക്കണം. മഹാഭാരതത്തിൽ പറയുന്നതു പോലെ വിദുരൻ മൃദുഭാഷിയായിരുന്നു. തന്റെ പുത്രനായ യുധിഷ്ഠിരനു വേണ്ടി എല്ലാ വഴികളിലൂടെയും യത്നിച്ചുവെങ്കിലും വിദുരൻ അസാധാ രണമായ വശീകരണശേഷിയും സൗമ്യപ്രകൃതവും ഉള്ള ഒരാളായിരുന്നു.

കുന്തിയെപ്പറ്റി എന്താണ് പറയാനുള്ളത് ? അവർ കാമാസക്തി കൂടിയ സ്ത്രീയായിരുന്നോ ? സാമാന്യമായ രീതിയിലായിരുന്നില്ലെങ്കിലും ആര്യവംശത്തിൽപ്പെട്ട ഒരു രാജ്ഞിക്ക് വിവാഹപൂർവ്വ ലൈംഗികബന്ധ ങ്ങൾ ആകാമായിരുന്നു. അങ്ങിനെയുണ്ടാകുന്ന പുത്രൻ അവളുടെ ഭാവി ഭർത്താവിന്റെ കാനീനപുത്രനാകും. വിദുരനിൽ നിന്ന് കുന്തിക്കുണ്ടായ യുധിഷ്ഠിരന്റെ സിംഹാസനാരോഹണ സാദ്ധ്യതയെ അപകടത്തിലാക്കു മെന്നതിനാൽ, തന്നെക്കുറിച്ച് ഒന്നും പറയാതിരിക്കാൻ വിദുരൻ കുന്തിയെ നിർബന്ധിച്ചിട്ടുണ്ടാകും. മറ്റു പാണ്ഡവന്മാരെക്കുറിച്ച് എന്താണ് പറയുക ? ഹസ്തിനപുരിയിലെ വിവിധ ഗോത്രമുഖ്യന്മാരിൽ നിന്ന് കുന്തിക്കുണ്ടായ പുത്രന്മാരാണോ അവർ ? കുന്തിയെ കാമാസക്തയായി കരുതുകയാണെ ങ്കിൽ അതു ശരിയായിരിക്കും.

## IV

ഇതുവരെ നാം മഹാഭാരതത്തെ അപനിർമ്മിക്കുകയായിരുന്നു. അതിന്റെ വെളിച്ചത്തിൽ കുരു–പാണ്ഡവകഥയെ ഇനി പുനർനിർമ്മിക്കാൻ ശ്രമിക്കാം.

ശന്തനുവിന്റെ സത്യവതിയുമായുള്ള വിവാഹം രാഷ്ട്രീയ വിവാഹമായിരുന്നു. അദ്ദേഹത്തിന് ഈ വിവാഹത്തിൽ രണ്ടു പുത്രന്മാരുണ്ടായി–ചിത്രാംഗദനും വിചിത്രവീര്യനും. ഗന്ധർവ്വന്മാരുമായുള്ള (പ്രാചീന പത്താൻകാർ) പോരാട്ടത്തിൽ ചിത്രാംഗദനു ജീവൻ നഷ്ടപ്പെട്ടു. വിചിത്രവീര്യൻ, പേരു (അല്ലെങ്കിൽ പരിഹാസപ്പേര്) സൂചിപ്പിക്കുന്നതു പോലെ സ്വവർഗഭോഗി ആയിരിക്കാനാണ് സാധ്യത. ശന്തനുവുമായുള്ള വിവാഹത്തിനു മുമ്പ് പരാശരനിലുണ്ടായ തന്റെ പുത്രൻ ദ്വൈപായന വ്യാസനുമായി ലൈംഗികബന്ധത്തിലേർപ്പെടാൻ സത്യവതി വിചിത്ര വീര്യന്റെ ഭാര്യമാരായ അംബികയേയും അംബാലികയേയും നിർബന്ധിച്ചു. ധൃതരാഷ്ട്രർ ജന്മനാ അന്ധനായിരുന്നു. പാണ്ഡുവിനു പിന്നീട് കുഷ്ഠ രോഗം പിടിപെട്ടു. വ്യാസന് ഒരു ഭാഗ്യം കൂടിയുണ്ടായി–ദാസിയിലൊരു പുത്രൻ–വിദുരൻ. സത്യവതിയുടെ മേൽനോട്ടത്തിൽ അവർ മൂവരും തുല്യ പരിഗണനയോടെ കൊട്ടാരത്തിൽ വളർത്തപ്പെട്ടു. പാണ്ഡു കുഷ്ഠരോഗി യായി ഹസ്തിനപുരത്തിനു വെളിയിൽ ജീവിച്ചിരുന്നതുകൊണ്ടും ഭീഷ്മർ സത്യവതി ആവശ്യപ്പെടുമ്പോഴല്ലാതെ, പൊതുവെ ഭരണകാര്യങ്ങളിൽ നിന്നൊഴിഞ്ഞു നിന്നിരുന്നതുകൊണ്ടും വാസ്തവത്തിൽ ഭരണം നിയന്ത്രി ച്ചിരുന്നത് വിദുരനായിരുന്നു. വിദുരൻ തന്റെ പുത്രനായ യുധിഷ്ഠിരൻ രാജാവാകണമെന്ന് വളരെയധികം ആഗ്രഹിച്ചിരുന്നു. ദുര്യോധനന്റെ ജനനം വിദുരനെ രോഷാകുലനാക്കി. അദ്ദേഹം ഇരുമ്പുപയോഗിക്കുന്ന, ഹസ്തിനപുരത്തിനു വെളിയിൽ കാലിമേയ്ക്കുന്ന ഗോത്രങ്ങളുമായി സൗഹൃദമുണ്ടാക്കി. ദുര്യോധനൻ യുവരാജാവായി വാഴിക്കപ്പെടുന്ന സമയത്ത് വിദുരന് പാണ്ഡുവും മാദ്രിയും കൊല്ലപ്പെടേണ്ടിയിരുന്നു. പിന്നീട് അദ്ദേഹം പാണ്ഡുവിന്റെ ക്ഷേത്രജപുത്രന്മാരായി അഞ്ചു രാജാക്കന്മാരെ ഹാജരാക്കി. വാസ്തവത്തിൽ ഈ അഞ്ചു രാജാക്കന്മാരും വ്യത്യസ്ത ഗോത്രങ്ങളിൽപ്പെട്ട വരായിരുന്നു. യൗധേയം, വൃകം, അർജ്ജുനായനം, മധസം (രണ്ടു വിഭാഗങ്ങൾ) എന്നിവയായിരുന്നു അവ[8]. കുറച്ചുകാലം മുമ്പ് വിദുരൻ ഈ അഞ്ചു ഗോത്രങ്ങളുമായി ഉടമ്പടി ഉണ്ടാക്കിയിരുന്നു. അദ്ദേഹം പരുക്കന്മാരായ യോദ്ധാക്കൾക്ക് സ്വർണ്ണവും പാരിതോഷികങ്ങളും നിരന്തരം നൽകിക്കൊണ്ട് അവരെ വശത്താക്കി നിർത്തിയിരുന്നു. അതിനു പകരമായി അവർ യുധിഷ്ഠിരനെ യൗധേയ ന്മാരുടെ രാജാവാക്കി. മറ്റെല്ലാ ഗോത്രങ്ങളും യുധിഷ്ഠിരനെ തങ്ങളുടെ മേലാളനായി അംഗീകരിച്ചു. പാണ്ഡവന്മാരും കൗരവന്മാരുമായി കലഹം ഉണ്ടാകുമ്പോൾ തങ്ങളുടെ മേൽത്തരം ഇരുമ്പായുധങ്ങളാൽ കൗരവന്മാരെ ഉന്മൂലനം ചെയ്യാമെന്നും ധാരണയുണ്ടാക്കിയിരുന്നു. അപ്പോൾ പാണ്ഡവ ന്മാരുടെ സ്രഷ്ടാവ് വിദുരനായിരുന്നു. പാണ്ഡവന്മാരെക്കുറിച്ച് വേദങ്ങളോ പുരാണങ്ങളോ ഒന്നുംതന്നെ പറയുന്നില്ല.

കുരുരാജ്യത്തിന്റെ പൂർവ്വദിക്കിലുള്ള പാഞ്ചാലന്മാരുടെ പിന്തുണ ആർജ്ജിക്കാനും വിദുരൻ ശ്രമിച്ചു. അമ്പെയ്ത്തു മത്സരത്തിന്റെ അടിസ്ഥാനത്തിൽ ദ്രൗപദിക്ക് ഒരും സ്വയംവരവും അദ്ദേഹം ഒരുക്കി.

ക്ഷത്രിയനല്ലാതെ വെറുമൊരു സാരഥീപുത്രനായതുകൊണ്ട് കർണ്ണനെ മത്സരത്തിൽ പങ്കെടുക്കുന്നതിൽ നിന്ന് വിലക്കി. ദുര്യോധനൻ കർണ്ണനെ ഈ അപമാനത്തിൽ നിന്ന് രക്ഷിക്കുകയും രണ്ടുപേരും ആത്മസുഹൃത്തുക്കളായി മാറുകയും ചെയ്തു.

പാണ്ഡവരെ കൗരവർ തങ്ങളുടെ സഹോദരങ്ങളായി അംഗീകരിച്ചില്ല. പക്ഷെ, വിദുരന്റെ സ്വാധീനത്തിൽ ധൃതരാഷ്ട്രർ പാണ്ഡവർക്ക് ഖാണ്ഡവവനത്തിനുമേൽ പരമാധികാരം നൽകി. പാണ്ഡവർ ഖാണ്ഡവവനത്തെയും അതിൽ വസിക്കുന്ന ആദിവാസികളെയും ആര്യൻ രീതിയിൽ ദഹിപ്പിച്ചു. അവിടെ ഇന്ദ്രപ്രസ്ഥം ഉയർന്നുവന്നു. ഇരുമ്പായുധങ്ങളുടെ സഹായത്താൽ പാണ്ഡവർ എല്ലായിടത്തും വിജയികളായി.

പിന്നെ, വൃഷ്ണിഗോത്രത്തിൽപ്പെട്ട യാദവകുലത്തിലെ കൃഷ്ണൻ പ്രവർത്തിക്കാൻ തുടങ്ങുന്നു. അദ്ദേഹം ഒരു രാജാവായിരുന്നില്ല. വ്യക്തിപ്രഭാവവും സ്വാധീനവുമുള്ള ഒരു കുലീനൻ മാത്രമായിരുന്നു. അദ്ദേഹം മഗധയിലെ യാദവരാജാവായ ജരാസന്ധനെ തന്ത്രപൂർവ്വം കൊല്ലുകയുണ്ടായി. കൊലയാളികൾ മറ്റൊരു യാദവരാജാവായ ശിശുപാലനെ യജ്ഞകോലാഹലങ്ങൾക്കിടയിൽ കൊലപ്പെടുത്തി. കൃഷ്ണന്റെ കൊലകളെല്ലാം യാദവകുലത്തിനകത്തെ ഉപജാപങ്ങളുടെയും യുദ്ധപ്രവണതയുടെയും ഫലമാണ്.

കാര്യങ്ങൾ ഇങ്ങനെ ഒരുവിധം പോകവെ, കഴിവുകെട്ട യുധിഷ്ഠിരൻ വിദുരന്റെ പദ്ധതികളെയെല്ലാം തകർത്തു. ഹസ്തിനപുരിയിൽ വെച്ച് ചൂതുകളിക്കാൻ യുധിഷ്ഠിരൻ സമ്മതിച്ചു. ദുര്യോധനന്റെ മാതുലനും ചൂതുകളിയിൽ വിദഗ്ദനുമായ ശകുനിയുമായി കളിക്കേണ്ട ആവശ്യമുണ്ടായിരുന്നില്ലെങ്കിലും, യുധിഷ്ഠിരൻ അതിനു നിർബന്ധം പിടിച്ചു. അതിൽ എല്ലാം നഷ്ടപ്പെടുകയും ദ്രൗപദി ദർബാർ ഹാളിൽ വെച്ച് പരസ്യമായി അപമാനിക്കപ്പെടുകയും ചെയ്തു. പക്ഷെ, വിദുരരുടെ പ്രേരണയാലുള്ള ധൃതരാഷ്ട്രരുടെ ദയയാലും, പാണ്ഡവരുടെ കൈയിലുള്ള ഇരുമ്പായുധങ്ങളോടുള്ള ഭയത്താലും പാണ്ഡവർക്ക് എല്ലാം തിരിച്ചുകിട്ടി.

ഒരിക്കൽക്കൂടി ചൂതുകളിയിൽ ആകൃഷ്ടനായി യുധിഷ്ഠിരൻ ഹസ്തിനപുരത്തിലെത്തി. ഇക്കുറിയും അദ്ദേഹത്തിന് എല്ലാം നഷ്ടപ്പെട്ടു. പാണ്ഡവന്മാർ പന്ത്രണ്ടുവർഷത്തെ പ്രവാസത്തിനും ഒരു വർഷത്തെ അജ്ഞാതവാസത്തിനും നിർബന്ധിക്കപ്പെട്ടു. അവസാന വർഷം പാണ്ഡവന്മാർ കുരുദേശത്തിന്റെ ദക്ഷിണഭാഗത്തുള്ള വിരാടരാജാവുമായി ഒരു വൈവാഹിക സഖ്യ ഉടമ്പടിയിൽ ഏർപ്പെട്ടു. ശക്തരായ കുരുക്കൾ എല്ലാ ഭാഗത്തും ശത്രുക്കളാൽ വളയപ്പെട്ടു. ഇരുമ്പ് ഉപയോഗിക്കുന്ന പാണ്ഡവന്മാർ വെങ്കലം ഉപയോഗിക്കുന്ന കൗരവന്മാരെ കീഴടക്കി. ഇരുവശത്തും ഭയങ്കരമായ കൂട്ടക്കശാപ്പും വഞ്ചനയും ഉപജാപങ്ങളും നടമാടി. യുധിഷ്ഠിരൻ രാജാവായി. വിദുരന്റെ സ്വപ്നം സാക്ഷാൽകൃതമായി.

മഹാഭാരതത്തിന്റെ മൂലരൂപം ആയിരം ശ്ലോകങ്ങളുള്ള കൗരവർക്കനുകൂലമായ ഒരു വീരഗാഥയായിരുന്നു. പാണ്ഡവരുടെ വിജയത്തിനു

ശേഷം ബ്രാഹ്മണർ കൗരവന്മാരുടെ മുഖത്ത് കരിതേച്ച് ചിത്രീകരിക്കാൻ ആരംഭിച്ചു. അങ്ങനെ അത് വഞ്ചനയുടെയും ദുർവൃത്തികളുടെയും കഥയായി മാറി. ഹിറ്റ്ലറുടെ പ്രചാരണമന്ത്രിയായ ഗീബൽസ് പറഞ്ഞതു പോലെ ഒരു നുണ പലതവണ ആവർത്തിച്ചാൽ അതു സത്യമായിമാറും. ആയിരക്കണക്കിനു വർഷങ്ങൾക്കുശേഷം, മഹാഭാരതത്തിന്റെ കഥ മാറ്റിയെഴുതേണ്ട സമയം വളരെ അതിക്രമിച്ചിരിക്കുന്നു. പ്രതിഭാബോസിന്റെ പാഠഭേദം വളരെ യുക്തിസഹമാണെന്നു തോന്നുന്നു. അവർ തന്റെ എൺപത്തിരണ്ടാമത്തെ വയസ്സിൽ ധീരവും ഭാവനാസമ്പന്നവുമായ ഒരു കൃതി രചിച്ചിരിക്കുന്നു. അതു നമ്മുടെ ആരാധന അർഹിക്കുന്നു.


പരാമർശ ഗ്രന്ഥങ്ങൾ :

1. The Changing Indian Civilization Vol.I (Calcutta 1978) - Oroon Kumar Ghosh
2. African Encyclopaedia (Oxford 1974)
3. Kinship Organization in India (Poona 1953) - Iravati Karve
4. Ibid
5. The Birth of Indian Civilization (Pelican 1968) - Bridget and Raymond Allchin
6. Ibid
7. The Iron Age in India (Delhi 1961) - N.R.Banarjee
8. Political and Social movements in Ancient Punjab (Delhi 1964) - Budha Prakash



(റാഡിക്കൽ ഹ്യൂമനിസ്റ്റിന്റെ 1997 നവംബർ ലക്കത്തിൽ പ്രസിദ്ധീകരിച്ച ലേഖനത്തിന്റെ വിവർത്തനം)


---

വാക്ക് സത്യവും ജീവിതത്തിന്റെയും
ചിന്തയുടെയും പ്രതീകവുമാണ്.
ആത്മാർത്ഥതയും ആത്മാഭിമാനവുമുള്ളവരുടെ
ധീരമായ രചനകൾ ക്ഷണിക്കുന്നു.
സഹകരിക്കുമല്ലോ.

- പത്രാധിപർ

---

കവിത

# ഇരുട്ടത്തിരിക്കുമ്പോൾ

കുമാർ. പി. മൂക്കുതല

ഇരുട്ടത്തിരിക്കുമ്പോൾ
ഇതു വായിക്കുക

കാണാത്ത
വെളിച്ചത്തിൻ
കതിരുകളോരോന്നായ്
മൂർദ്ധാവിലേറ്റുവാങ്ങുക

ഒരുമാത്ര
നേർത്ത നിശ്വാസ വായുവിൽ
ഉള്ളിലെ
കടലിരമ്പങ്ങൾ കേൾക്കുക

മെല്ലെ
ആകാശവാതിൽ തുറ-
ന്നാദി മൗനത്തിന്റെ
മന്ത്രം ശ്രവിക്കുക

ഇനിയു-
മാറാത്തചൂടിനാൽ
ഇടനെഞ്ചിലെ
മേഘശൈലമുരുക്കുക

വിശുദ്ധിത-
ന്നുറവ വറ്റാത്ത നദികളെ
സ്നേഹധാരയായ്
സിരകളിലൊഴുക്കുക.
അറ്റവേരുകളൂന്നി-
യിളം മണ്ണിൽ
പച്ചയായി
നിവർന്നു നിന്നീടുക

നിത്യമായ വെളിച്ചത്തിനിപ്പുറം
തണലേറ്റുകിടക്കട്ടെ ജീവിതം

ഇതിരുട്ടല്ല !
കറുത്ത വെളിച്ചമാണെ-
ന്നറിയുക.

ഒരാവർത്തികൂടി
യിതു വായിക്കുക
ഈയന്ധകാരം
നിറകണ്ണോടു ചേർക്കുക

•

# കാളി

ഡി.ബി.അജിത്കുമാർ

പൂരവും കൊടിയുമിറങ്ങി
ആടയാഭരണങ്ങളെല്ലാമഴിഞ്ഞു
വാണിഭവും വാർത്തകളും
പുഴകടന്നുപോയി
കാര്യക്കാരില്ലാതെ
കിനാവിനുപോലും
ഇത്തിരി തിരിയുമെണ്ണയുമില്ലാതെ
കറുത്തുമെല്ലിച്ചു നീ
തനിച്ചിരിക്കേ
നീട്ടിവിളിച്ചോളൂ
അകത്തുനീയെങ്കിൽ
പുറത്തുണ്ടാവും ഞാൻ.
പുറത്തുനീയെങ്കിൽ
അകത്തുണ്ടാവും ഞാൻ.

•

# ആരിരിരാരാരോ !

**സി.പി.ശാന്തിപ്രസാദ്**

ഒറ്റച്ചട്ടിയിലുണ്ടേ,
ഒറ്റപ്പായിൽ കിടന്നേ,
ഒത്തുചേർന്നു വളർന്നേ,
നമ്മൾ ഒറ്റയ്ക്കൊറ്റയ്ക്കായേ !

അപ്പൂപ്പൻമാരുമില്ല;
പഴങ്കഥയേടുകളൊന്നുമില്ല.
അമ്മൂമ്മമാരില്ല;
കടങ്കഥഘോഷവുമൊന്നുമില്ല.
പെറ്റമ്മതന്നെയില്ല;
മറ്റുളക്കെട്ടങ്ങുമൊന്നുമില്ല.
കൂട്ടുകുടുംബമില്ല;
കൂട്ടത്തെ ചൂരുമില്ല.
പൈതങ്ങളൊന്നുമില്ല;
പിന്നെ വായ്ക്കരിപ്പിള്ളയില്ല.
ശിഷ്യഗണങ്ങളില്ല;
ശിക്ഷക്കാരാരുമില്ല.
സഖ്യങ്ങളൊന്നില്ല,
പിന്നെ സാമന്തരാരുമില്ല.

ആരോരുമില്ലെന്നേ,
ഭൂമിയിലാരോരുമില്ലെന്നേ !
ആരിരിരാരാരോ...
രരാരിരി, രാരിരിരാരാരോ !
ആരിതു ആരാരോ !
ഭൂമിയിലാരിതു
ആരാരോ ?

•

# ഒറ്റ

**ജെ. ഷിജിമോൻ**

1, 3, 5, 7...............................
ഇരട്ടകളുടെ കാലം കഴിഞ്ഞു.
ഒറ്റപ്പെട്ടുപോയ അക്കങ്ങളുടെ
ജീവഗണിതം.

ഒന്നിനോടൊന്നു ചേരാത്ത ഒന്ന്
ഒരുപാട് വളവുകളുള്ള മൂന്ന്
പത്തിവിരിച്ചുനിൽക്കുന്ന അഞ്ച്
മഴുവിന്റെ മുഖമുള്ള ഏഴ്
വെറുതെ ചുരുണ്ടുകിടന്നുറങ്ങുന്ന
ഒൻപത്.

അക്കങ്ങളുടെ ശ്രേണിയിൽ നിന്ന്
അടർന്നുപോയ കണ്ണികൾ തേടി
തളർന്ന്
നീ നിന്റെ ജീവിതത്തെ
മരണം കൊണ്ട് ഛേദിച്ചു.
ശേഷക്രിയയിൽ ഒറ്റയായ ഞാൻ
വീണ്ടും ശിഷ്ടമായി.

•

കാഴ്ച-കാഴ്ചപ്പാട്

# ബസ്റ്റോപ്പ്

സുകേതു

ആദ്യം അങ്ങനെയായിരുന്നു. കൈനീട്ടുന്നിടത്ത് ബസ്സ് നില്ക്കും. പിന്നെയൊരു ദിവസം ആരോ ഒരാൾ തുടങ്ങിവെച്ചു : '....മോനെ... കുറുവൻ വൈദ്യരെ പീട്യേന്റട്ത്ത് ഒന്നു നിർത്തണേ...'
അങ്ങനെ ആദ്യത്തെ ബസ്റ്റോപ്പുണ്ടായി. അകത്തുനിന്ന് കണ്ടക്ടറും ചവുട്ടുപടിയിൽ നിന്ന് ക്ലീനറും ഉച്ചത്തിൽ വിളിച്ചുപറഞ്ഞു:

"വൈദ്യരെപീട്യ.... വൈദ്യരെപീട്യ....
മാവിൻചോട്... മാവിൻചോട്...
കള്ള്ഷാപ്പ്... കള്ള്ഷാപ്പ്...
വളവ്... വളവ്...
വായനശാല... വായനശാല..."

❏

നാലാള് കൂടുന്നിടം നാൽക്കവലയായി. അവിടെ ശീമക്കൊന്നയുടെ കാല് നാട്ടി. അത് പിന്നെ പന്തലായി. അതിനകത്ത് കുന്തിച്ചിരുന്നു. അപ്പുറത്തും ഇപ്പുറത്തും രണ്ടു ചെങ്കല്ല് വെച്ച് അതിനുമീതെ ഇലക്ട്രിക് പോസ്റ്റിന്റെ തുണ്ട് കിടത്തിയിട്ടപ്പോൾ യാത്രക്കാർ നിവർന്നിരിക്കാൻ തുടങ്ങി.

❏

കാലത്തിന്റെ മാറ്റത്തിനനുസരിച്ച് ബസ്റ്റോപ്പും മാറി. ശീമക്കൊന്നയ്ക്ക് പകരം കവുങ്ങിന്റെ തൂണ് കുഴിച്ചിട്ടു. ചെതല് പിടിക്കാതിരിക്കാൻ കരിഓയില് തേച്ചു. ഉത്തരവും കഴുക്കോലും തെങ്ങിന്റേത്. പട്ടികതല്ലി ഓടിട്ടു.

❏

'അഴീക്കോടൻ സ്മാരക ബസ്സ് ഷെൽട്ടർ' – എന്റെ ഓർമ്മയിലെ ആദ്യത്തെ ചുവന്ന ബസ്റ്റോപ്പായിരുന്നു. മരിച്ചാലും മറക്കില്ലത്. ആ മഹാസംഭവം. തലമൂത്ത നേതാവായിരുന്നു തറക്കല്ലിട്ടതും ഉദ്ഘാടനം ചെയ്തതും. നാടമുറിച്ച് അദ്ദേഹം പറഞ്ഞ വാക്കുകൾ ഇപ്പോഴും എന്റെ ചെവിയിലുണ്ട്. അതിനുശേഷം നാട്ടിലങ്ങോളമിങ്ങോളം അടിത്തറയുള്ള ഒരുപാട് ബസ്റ്റോപ്പുകളുണ്ടായി. വീടുപണിയുടെ ഗൗരവത്തോടെതന്നെ, അമ്പുപ്പെരുതേരിയും ഗോവിന്ദനാശാരിയും ചേർന്ന് ബസ്റ്റോപ്പുകൾ പണിതു. നാട്ടിൽ രക്തസാക്ഷികളുടെ എണ്ണം പെരുകി. പെരുതേരിക്കും ആശാരിക്കും നിന്നുതിരിയാൻ നേരമില്ലാതായി.

❏

കാലം കറുവൻവൈദ്യരെ കൊണ്ടുപോയി. വിദേശമദ്യത്തിന്റെ വരവ് കള്ളുഷാപ്പിന്റെ കോലംമാറ്റി. 'പൊതുജന വായനശാല' ഇടിഞ്ഞുപൊളിഞ്ഞുവീണു. റോഡുകൾക്ക് വീതികൂടിയപ്പോൾ വളവുകൾ

അപ്രത്യക്ഷമായി. എവിടെനോക്കിയാലും ബസ്സ്റ്റോപ്പുകൾ ! ഇടതുവശം ചേർന്ന് കമ്മ്യൂണിസ്റ്റ് ബസ്സ്റ്റോപ്പ്. അപ്പുറത്ത് കോൺഗ്രസ്സ് ബസ്സ്റ്റോപ്പ്.

❑

ഭരണം മാറി. ചെങ്കോട്ടയിൽ കാവിക്കൊടി പാറി. ഭാഷ സംസ്കൃതത്തിലായി. ദൈവങ്ങൾ കൂട്ടത്തോടെ തെരുവിലിറങ്ങി. പുരാണകഥാപാത്രങ്ങളെല്ലാം ആരുടെയോ കസ്റ്റഡിയിലായി. ഇടതിന്റെയും വലതിന്റെയും നടുക്ക് ദേവരഥം പോലൊരു ബസ്സ്റ്റോപ്പ് വന്നു. പശ്ചാത്തലത്തിൽ സിംഹവും ദുർഗ്ഗയും അലറി. ശ്രീരാമനും ശിവജിയും വിവേകാനന്ദനും കട്ടൗട്ടുകളായി ! റോഡുവക്കിലെ പല മരങ്ങളും രായ്ക്കുരാമാനം അമ്പലങ്ങളായി വളർന്നു. മരങ്ങളില്ലാത്തിടത്ത് കല്ലുകൾ പ്രതിഷ്ഠിച്ചു. നാട്ടിൽ ലോട്ടറി ടിക്കറ്റ് വിറ്റുനടന്നവൻ പൂജാരിയായി. നിലവിലുള്ള ക്ഷേത്രങ്ങളെല്ലാം പുതുക്കിപ്പണിതു. പുനരുദ്ധാരണമെന്നും അഷ്ടബന്ധകലശമെന്നും അതിനു പേരിട്ടു.

❑

വീട്ടിൽ ചൊറികുത്തിയിരുന്ന പണിക്കരദ്ദേഹം രാശിപ്പലക റീപോളീഷ് ചെയ്ത്, സ്റ്റേഡിയം കോംപ്ലക്സിലെ വാടകമുറിയിലേക്ക് താമസം മാറ്റി. മകൻ കമ്പ്യൂട്ടറിലും കവിടി നിരത്തി.

❑

'റോഡിന് വീതിപോരാ... വീതിപോരാ...' ജനം പരാതിപ്പെട്ടു. ദാ, വരുന്നു ജെ.സി.ബി., ജുറാസിക് പാർക്കിലെ ജീവിയെപ്പോലെ !

❑

പഴയ ബസ്സ്റ്റോപ്പുകളുടെ എല്ലും കൊട്ടും തല്ലിയുടച്ച് അണ്ണാച്ചികൾ തുരുമ്പിച്ച ഇരുമ്പുകമ്പികൾ ഊരിയെടുത്ത് ആക്രിക്കടക്കാരന് തൂക്കിവിറ്റു.

❑

ഇനിയാർക്ക് വേണം ബസ്സ്റ്റോപ്പുകൾ ?
ഇനിയാരുണ്ടിവിടെ കാത്തിരിക്കാനും പ്രതീക്ഷിക്കാനും ? പറക്കുകയാണല്ലോ നമ്മൾ !

•

ആത്മകഥ

# യുദ്ധമുഖം

നടരാജ്

ഞങ്ങളുടെ സ്ഥലത്തു കൊണ്ടുവന്നതും കൂട്ടത്തിലൊരാൾ അയാളെ ബയണറ്റ് കൊണ്ട് കുത്താനൊരുങ്ങി. പക്ഷെ ഞങ്ങളുടെ കമാണ്ടർ സമ്മതിച്ചില്ല. കുറച്ചുകഴിഞ്ഞപ്പോൾ ആപത്തോർക്കാതെ അയാൾ കൈ മുന്നോട്ടേക്കു വീശി. അതുകണ്ടതും ഒരാൾ ബയണറ്റ് കൊണ്ട് ആക്രമിച്ചു. ബയണറ്റ് അവന്റെ കൈയിൽ ശരിയായി കൊണ്ടു. അവൻ വേദന കൊണ്ട് കരയാൻ തുടങ്ങി. പിന്നീടവൻ തന്റെ കഥ പറഞ്ഞു.

അവൻ വലിയൊരു കുടുംബത്തിലെ കുട്ടിയാണ്. അവന്റെ കോളേജിൽ എൻ.സി.സി. നിർബന്ധമായിരുന്നു. ഇരുപത്തിമൂന്നാം വയസ്സിലാണ് അവൻ എം.എ. ജയിക്കുന്നത്. അതോടെ യുദ്ധവും തുടങ്ങി. സർക്കാർ അവരെയെല്ലാം നിർബന്ധമായി പട്ടാളത്തിൽ ചേർത്തു. ഉടനെ തന്നെ അതിർത്തിയിലേക്ക് അയക്കുകയും ചെയ്തു. അവൻ യുദ്ധമുഖത്തിലേക്ക് വരുമ്പോൾ രണ്ട് അനുജത്തിമാരും അച്ഛനുമമ്മയും കരയുകയായിരുന്നു.

"ഞങ്ങൾ പാക്കിസ്ഥാനെ വെറുക്കുന്നു. എന്നാൽ ഞങ്ങൾക്ക് എന്തുചെയ്യാനാകും ? എതിർത്താൽ തോക്കിനിരയാകും. ഞാൻ എന്തുവേണമെങ്കിലും ചെയ്യാം. എന്നെ കൊല്ലരുത്. എത്ര വർഷം ജയിലിൽ കിടന്നാലും എനിക്ക് വിഷമമില്ല. പിന്നീട് കുടുംബക്കാരെ കണ്ടാൽ മാത്രം മതി. ഞാൻ ജീവനോടെ ഉണ്ടെന്ന് അറിഞ്ഞാൽ വീട്ടുകാർ സമാധാന ത്തോടെ ജീവിക്കും."

തടവുകാരായി പിടിക്കപ്പെട്ട പട്ടാളക്കാരെല്ലാം ഇതേ വാക്കുകൾ ആവർത്തിക്കുകയാണ്. എനിക്ക് അവനോട് ദയവുതോന്നി. ഞങ്ങളുടെ കമാണ്ടർ പറഞ്ഞു :

"നടന്നതെല്ലാം നടന്നു. ഇവരെ നമ്മൾ ഒന്നും ചെയ്യേണ്ട. ഇപ്പോൾ തന്നെ കൊണ്ടുപോയി. ഡിവിഷനിൽ കൊടുക്കാം."

മനസ്സിൽ വൈരാഗ്യമുണ്ടെങ്കിലും കമാണ്ടറുടെ വാക്കുകളെ ഞങ്ങൾ അനുസരിച്ചു. അന്നുരാത്രിതന്നെ അവരെ ഡിവിഷനിൽ ഏൽപ്പിച്ചു. കീഴടക്കിയ സ്ഥലത്തെ സാധനങ്ങളെല്ലാം നേരം വെളുക്കുന്ന തിനു മുമ്പുതന്നെ ഡിവിഷനിലേക്കു കൊണ്ടുവന്നു. പിന്നീട് ഞങ്ങൾ പുതിയ കുഴികൾ വെട്ടാൻ തുടങ്ങി. നേരം വെളുത്തതോടെ എല്ലാവരും കുഴികളിൽ കിടന്ന് ക്ഷീണം തീർത്തു.

രാത്രി എട്ടുമണിയോടെ വെടിനിർത്തൽ നടപ്പിലാകുമെന്ന് കേൾക്കുന്നു. എത്രദിവസം ഇങ്ങനെ മരണത്തെ മുമ്പിൽകണ്ട് ജീവിക്കാൻ കഴിയും ? വെയിൽ മൂത്തുതുടങ്ങി. എല്ലാവരും നല്ല ഉറക്കമാണ്. ഡ്യൂട്ടി

നോക്കുന്നവർ പണിതിരക്കിലാണ്.

എനിക്കുമാത്രം ദിവസങ്ങൾ ഉറങ്ങാതിരുന്നാലും കൺപോള താഴില്ല. എപ്പോഴും ഉണർന്നിരിക്കുന്ന എന്നെ കണ്ട് സഹപ്രവർത്തകർ ആശ്ചര്യപ്പെട്ടു. ഇങ്ങനെ ഉറങ്ങാതിരുന്നാൽ ഭ്രാന്തുപിടിക്കുമെന്ന് പലരും പറഞ്ഞു. ഉച്ചക്ക് ഊണുകിട്ടി. രണ്ടുമൂന്നു ദിവസത്തിനുശേഷം ഇന്നാണ് ഊണുകഴിക്കുന്നത്. ഊണുകഴിച്ച് കുറച്ചുനേരം വിശ്രമിച്ചു. ഇരുട്ടാകാറായ തോടുകൂടി ഞങ്ങളെല്ലാം തയ്യാറായി. രാത്രിയാണല്ലോ ഞങ്ങളുടെ ഇപ്പോഴത്തെ ജോലി.

പെട്ടെന്ന് അവരുടെ ടാങ്ക് ഫയറിംങ് വന്നു. ആദ്യത്തെ ഫയറിംങിൽ ഞങ്ങൾക്കൊന്നും പറ്റിയില്ല. ഉടനെതന്നെ ഞങ്ങൾ ട്രെഞ്ചിലെത്തി. ഞങ്ങളുടെ നാലു ടാങ്കുകളും പിന്നിലെ കുഴിയിൽ നിർത്തിയിരിക്കുകയാണ്. താഴ്ന്ന ഭാഗത്തുള്ള അവർക്ക് കുറച്ചുയർന്ന ഭാഗത്തുള്ള ടാങ്കിനെ കാണാൻ കഴിയില്ല. എന്നാൽ ഞങ്ങൾക്ക് അവരെ നല്ലവണ്ണം കാണുകയും ചെയ്യാം. കുറച്ചുനേരം ഞങ്ങൾ ഫയർ ചെയ്തില്ല. അവരുടെ ഒരു ടാങ്ക് ഞങ്ങളുടെ നേർക്ക് വന്നുതുടങ്ങി. ഇനിയും കുറച്ചു നീങ്ങിയാൽ ഞങ്ങളുടെ അടുത്തെത്തും. പെട്ടെന്ന് നെഞ്ചും ഭൂമിയും ഒരുപോലെ കലങ്ങിമറിയുന്ന ഒച്ചയുണ്ടായി. ഞങ്ങളുടെ എസ്.എൽ.ആർ. പൊട്ടിച്ചതാണ്.

വീണ്ടും ഒരു പൊട്ടൽ അവരുടെ ടാങ്കിന്റെ ഓട്ടം നിന്നു. അതോടെ ഞങ്ങളുടെ ടാങ്കുകൾ അവരുടെ കേടുവന്ന ടാങ്കിന്റെ നേർക്ക് നാലഞ്ചു തവണ ഫയർ ചെയ്തു. ഇതവർ തീരെ പ്രതീക്ഷിച്ചതല്ല. ഞങ്ങളുടെ ഫയർ മാത്രമേ കാണാനുള്ളൂ. അത് എവിടെനിന്നു വരുന്നുവെന്ന് അറിയില്ല. അവരെല്ലാം വല്ലാതെ പേടിച്ചു. അവരുടെ ബാക്കിയുള്ള രണ്ടു ടാങ്കുകളും തിരിച്ചോടാൻ തുടങ്ങി. അതിനെ ലക്ഷ്യമാക്കി ഞങ്ങളുടെ ടാങ്കുകൾ പല പ്രാവശ്യം ഫയർ ചെയ്തു. വെടികൊള്ളാത്തതിനാൽ അവർ രക്ഷപ്പെട്ടു. അവരുടെ ടാങ്കുകൾ പോയതിനുശേഷം എയർ അറ്റാക്ക് തുടങ്ങി. അത് അധികനേരം നീണ്ടുനിന്നില്ല. ഞങ്ങൾക്കാർക്കും ഒന്നും പറ്റിയില്ല.

കുറച്ചുകഴിഞ്ഞപ്പോൾ ഗൺ ഫയർ ആരംഭിച്ചു. അതിനെ ഞങ്ങൾ സാരമാക്കിയില്ല. പിന്നീട് ഗൺ ഫയർ രൂക്ഷമായി. സമയം ഏഴുമണിയായി രിക്കുന്നു. വെടിനിർത്താൻ ഒരുമണിക്കൂർ കൂടിയുണ്ട്. ഫയറിംങിന്റെ ശക്തികൂടിയപ്പോൾ ഞങ്ങൾക്കെല്ലാം പേടിയായി. ഓരോ റൗണ്ട് വീഴുമ്പോഴും ഞങ്ങളുടെ മേൽ വീഴുമോ എന്ന തോന്നൽ ഇത്രയും ദിവസം മരണത്തിൽ നിന്ന് രക്ഷപ്പെട്ടു. ഇനി അധികം വൈകാതെ ഫയറിംങ് നിൽക്കാം. ഇതിനിടയിൽ എന്തെങ്കിലും സംഭവിച്ചാൽ ?

ഞാൻ വാച്ചുനോക്കി. ഇനിയും ഇരുപതു മിനിറ്റുകൾ ഉണ്ട്. ഇരുകൂട്ടരും തമ്മിൽ ഭയങ്കര യുദ്ധം നടക്കുകയാണ്. സമയം കുറയും തോറും ഫയറിംങ് ശക്തമാകുകയാണ്. ഇനി അഞ്ചു മിനിറ്റേ ഉള്ളൂ. അവരുടെ റൗണ്ട് ഞങ്ങളുടെ അടുത്താണ് വീണത്. അതു പൊട്ടുന്ന ശബ്ദം കേട്ട് വല്ലാതെ നടുങ്ങി. വീണ്ടും റൗണ്ട്സ് വന്നെങ്കിലും

അതൊന്നും ട്രെഞ്ചിൽ വീണില്ല.

നേരം എട്ടുമണിയായി. കുറച്ചു റൗണ്ട്സ് ഒന്നിച്ചുവന്നു. അവയെല്ലാം പുറമെ പൊട്ടിത്തെറിച്ചു. പരിസരമെല്ലാം കുലുങ്ങി. ഞങ്ങളുടെ ഫയറിംങ് നിർത്തിയിരുന്നു. ഇപ്പോൾ അവരുടെ ഫയറിംങ് വരുന്നില്ല. ഒരനക്കവുമില്ല. സമയം എട്ടു-പതിനഞ്ച് കഴിഞ്ഞിരിക്കുന്നു. എട്ട്-മുപ്പതായി. കാറ്റത്ത് ഇലയനങ്ങുന്നതുപോലും കേൾക്കാം. കനത്ത നിശ്ശബ്ദതയാണ്. നേരം പത്തുമണിയായി. ഒന്നുംതന്നെ സംഭവിക്കുന്നില്ല.

അങ്ങനെ ഞങ്ങളുടെ ജീവൻ രക്ഷപ്പെട്ടിരിക്കുന്നു. യുദ്ധം തുടങ്ങിയിട്ട് പതിനാലു ദിവസങ്ങളായി. പതിനാലു ദിവസത്തിനുശേഷം സമാധാനത്തോടെ ഞാൻ ശ്വാസം വലിച്ചുവിട്ടു. ഞങ്ങൾക്കെല്ലാം ആശ്വാസമായി. ഇനി പെട്ടെന്നൊന്നും യുദ്ധം തുടങ്ങില്ല. തുടങ്ങിയാലും സാരമില്ല.

അന്നുരാത്രിതന്നെ പോക്കറ്റിൽ സൂക്ഷിച്ചിരുന്ന ഇൻലെന്റ് എടുത്ത് ഭാര്യക്കും വീട്ടിലേക്കും കത്തെഴുതി. എനിക്ക് പുനർജ്ജന്മം ലഭിച്ചിരിക്കുന്നു. അടുത്തുതന്നെ ലീവിൽ വരാം. എന്റെ കത്തുകിട്ടാത്തതു കൊണ്ട് വീട്ടുകാർ വല്ലാതെ വിഷമിച്ചിരിക്കും.

അന്നു രാത്രി സമാധാനത്തോടെ ഞാനുറങ്ങി. കാലത്ത് പതിവുപോലെ സൂര്യൻ ഉദിച്ചുയർന്നു. അങ്ങനെ യുദ്ധത്തിന്റെ പതിനാലു ദിവസങ്ങൾ കഴിഞ്ഞിരിക്കുന്നു.

*(അവസാനിച്ചു)*

---

